# മനുഷ്യരാശിക്കുവേണ്ട



നാടക

കോന്നിയൂർ നരേന്ദ്രനാഥ്

# മനുഷ്യരാശിക്കുവേണ്ടി

കോന്നിയൂർ ആർ. നരേന്ദ്രനാഥ്
ബി. എസ്‌സി. ബി. എൽ.

നാഷനൽ ബുക്ക്സ്റ്റാൾ
തിരുവനന്തപുരം: കോട്ടയം: എറണാകുളം.

വില: 75 നയാപൈസാ.

കോന്നിയൂർ നരേന്ദ്രനാഥിന്റെ

കൃതികൾ :

| | |
|---|---|
| ഗാന്ധിമാർഗ്ഗത്തിൽ | പഠനം. |
| നമ്മുടെ ഭരണഘടന | ,, |
| ചരിത്രം ആവർത്തിക്കുന്നു | ചെറുകഥകൾ |
| പുനർജ്ജന്മം | ,, |
| ആത്മമിത്രം | ,, |
| വിവാഹത്തിനുശേഷം | നാടകം |
| മനുഷ്യരാശിക്കുവേണ്ടി | ,, |
| തെററിദ്ധാരണ നീങ്ങുന്നു | ,, |
| പുതിയ വിത്ത് | ,, |
| കടപ്പാടുകൾ | നോവൽ |

# മുഖവുര

1952-ൽ ആണു് ഈ ചെറിയ നാടകം എഴുതിയതു്. അന്നു് അതു് ഒരു ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. വായനക്കാരിൽ ചിലർ വളരെ അഭിനന്ദിച്ചു് എനിക്കും പത്രാധിപക്കും എഴുതുകയുണ്ടായെന്നാണോർമ്മ. പിന്നെ പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കണമെന്നു് ആഗ്രഹമുണ്ടായെങ്കിലും ഇപ്പോഴേ അതിനു സാധിച്ചുള്ളൂ. അറിഞ്ഞുകൊണ്ടു് ഏതെങ്കിലും കൃതിയെ ആശ്രയിച്ചോ അനുകരിച്ചോ അല്ല ഇതെഴുതിയിട്ടുള്ളതു്. അറിയാതെ അങ്ങിനെ സംഭവിച്ചിട്ടുണ്ടോയെന്നു് നിരൂപകന്മാർ തീരുമാനിക്കട്ടെ!

കഥയും കഥാപാത്രങ്ങളും വെറും സങ്കല്പസൃഷ്ടികളാണു്. പ്രത്യേകിച്ചു് ആരെയും ഉന്നംവച്ചു് എഴുതിയിട്ടുള്ളതല്ല.

തിരുവനന്തപുരം.
4–10–'58.

കോന്നിയൂർ നരേന്ദ്രനാഥ്.

# മനുഷ്യരാശിക്കുവേണ്ടി

കഥാപാത്രങ്ങൾ :

ശാസ്ത്രജ്ഞൻ — നല്ല പൊക്കമുള്ളയാളാണു്. മെലിഞ്ഞ ശരീരം. പ്രകാശമുള്ള കണ്ണുകൾ. വിശാലമായ നെററിത്തടം. മുഖത്തു് ആകപ്പാടെ നല്ല ചൈതന്യം ഉണ്ടു്. പ്രായം നാല്പത്തിഅഞ്ചിൽ കൂടുതൽ തോന്നുന്നതല്ല. നടപ്പിലും നില്പിലും എല്ലാം ഒരു പ്രത്യേകത പറയാം.

ഭാര്യ — സാമാന്യം സുന്ദരിയാണു്. സ്നേഹം നിറഞ്ഞുനില്ക്കുന്ന മുഖം. അധികം ഉയരമില്ല. കുറച്ചു തടിച്ചതാണു് ശരീരം. വേഷം ലളിതമാണു്. എങ്കിലും ആകപ്പാടെ ഒരു അഴകുതോന്നും. സംസാരവും പെരുമാററവും ആരെയും ആകർഷിക്കത്തക്കതു തന്നെ.

സ്നേഹിതൻ — അധികം പ്രായമില്ലാത്ത ഒരാൾ.

സ്നേഹിത — ആഡംബരപൂർവ്വം വേഷഭൂഷാദികൾ അണിയുന്ന സ്വഭാവമാണു്.

നഴ്സ് — നഴ്സുമാരുടെ സാധാരണയുള്ള വേഷം. ചെറുപ്പംതന്നെ. സ്നേഹമുള്ള മനോഭാവം മുഖത്തു തെളിഞ്ഞുകാണാം.

പാറാവുകാരും മററും.



[നാടകകർത്താവിനെ അറിയിച്ചിട്ടേ ഈ നാടകം അഭിനയിക്കാവൂ]

# മനുഷ്യരാശിക്കുവേണ്ടി

---

## രംഗം ഒന്നു്.

(ശാസ്ത്രജ്ഞന്റെ വീടു്. അത്യധികം ആകാംക്ഷയോടെ സ്വീകരണമുറിയിൽ ശാസ്ത്രജ്ഞൻ നടക്കുന്നു. അവിടെത്തന്നെ ഒരു കസേരയിൽ സ്നേഹിതൻ ഇരിപ്പുണ്ടു്. സമയം കളയുന്നതിനായി ഏതോ മാസികയുടെ കടലാസ്സുകൾ മറിച്ചുനോക്കുകയാണു്. ശാസ്ത്രജ്ഞന്റെ മുഖത്തു് വല്ലാത്ത അസ്വാസ്ഥ്യത്തിന്റെ ലക്ഷണങ്ങൾ തെളിഞ്ഞു കാണാം. അദ്ദേഹത്തിന്റെ ശ്രദ്ധ മുഴുവൻ അകത്തെ മുറിയിലേയ്ക്കാണു്. നടപ്പുനിർത്തി ഏതോ ഒരു ശബ്ദം കേട്ടിട്ടു്.)

ശാസ്ത്രജ്ഞൻ:

ഉം! ആ കതകിൽ ആരെങ്കിലും തട്ടിയോ?

സ്നേഹിതൻ:

ആരും തട്ടിയില്ല!

ശാസ്ത്രജ്ഞൻ:

പിന്നെ ഒരു ശബ്ദം കേട്ടതു്... ?

സ്നേഹിതൻ:

കാററു വീശിയതാണു്!

ശാസ്ത്രജ്ഞൻ:

ഓഹോ! (വീണ്ടും നടക്കുന്നു.) സമയം വളരെ ആകുന്നല്ലോ.

സ്നേഹിതൻ:

അത്രയധികമായോ?

ശാസ്ത്രജ്ഞൻ:

ഉം! പത്തു മിനിററ് കഴിഞ്ഞു!

സ്നേഹിതൻ:

പത്തു മിനിറേറാ? (ചിരിക്കുന്നു) അതു് അത്ര കൂടു തലാണോ?

ശാസ്ത്രജ്ഞൻ:

അല്ല! (ലജ്ജിക്കുന്നു.)

സ്നേഹിതൻ:

പിന്നെ?

ശാസ്ത്രജ്ഞൻ:

വിവരം അറിയാനുള്ള അത്യാഗ്രഹംകൊണ്ടു്...

സ്നേഹിതൻ:

ഒഹോ! അതൊക്കെ വഴിപോലെ നടന്നുകൊള്ളും!

ശാസ്ത്രജ്ഞൻ:

നടന്നുകൊള്ളും...എങ്കിലും...

സ്നേഹിതൻ:

എങ്കിൽ...ഈ തിടുക്കമെന്തിനു്?...

ശാസ്ത്രജ്ഞൻ:

തിടുക്കമോ?

സ്നേഹിതൻ:

അതേ! (പരിഹസിക്കുന്നമട്ടിൽ ചിരിക്കുന്നു)

ശാസ്ത്രജ്ഞൻ:

ഇത്ര ആകാംക്ഷനിറഞ്ഞ നിമിഷങ്ങൾ ഇതുവരെ ഞാൻ അനുഭവിച്ചറിഞ്ഞിട്ടില്ല.

സ്നേഹിതൻ:

ഇല്ലേ?...

ശാസ്ത്രജ്ഞൻ:

ഇല്ല. ഇതു് അനുഭവിച്ചറിയേണ്ടതുതന്നെ.

സ്നേഹിതൻ:

പറഞ്ഞറിയേണ്ടതല്ലന്നായിരിക്കും?

ശാസ്ത്രജ്ഞൻ:

അതേ!

സ്നേഹിതൻ:

അതാണു ലോകഗതി.

ശാസ്ത്രജ്ഞൻ:

സമ്മതിക്കുന്നു. പ്രതീക്ഷ വിങ്ങിനില്ക്കുന്ന സന്ദർഭങ്ങൾ മുമ്പു് ഞാൻ നേരിട്ടിട്ടുണ്ടു്. എന്നാൽ.....

സ്നേഹിതൻ:

അവയൊന്നും ഇതുപോലെ അല്ലായിരുന്നു അല്ലേ?

ശാസ്ത്രജ്ഞൻ.

അതേ! ഭാര്യയെ പ്രസവത്തിനു് അകത്തുകിടത്തിയിട്ടു് വിവരം കാത്തുനില്ക്കുക!

സ്നേഹിതൻ:

എല്ലാവർക്കും ഉണ്ടാകാവുന്ന ഒരനുഭവം തന്നെയാണല്ലോ ഇതു്!

ശാസ്ത്രജ്ഞൻ:

അല്ലെന്നാരും പറഞ്ഞില്ല. മനുഷ്യരൊക്കെ ഒരുപോലെ അറിയുന്ന, അനുഭവിക്കുന്ന, ചില സംഗതികളിൽ ഒന്നുമാത്രമാണിതു്!

സ്നേഹിതൻ:

മനുഷ്യബന്ധങ്ങളിൽ നിന്നു് ഉണ്ടാകുന്ന അനുഭവങ്ങൾ, ഉച്ചനീചത്വമില്ലാതെ, എല്ലാവക്കും ഒരു പോലെതന്നെ!

ശാസ്ത്രജ്ഞൻ:

(നിന്നിട്ടു് ചെവിവട്ടംപിടിച്ചു്) എന്താ, അതു കേട്ടതു്?

സ്നേഹിതൻ:

(ചിരിച്ചിട്ടു്) ഞാൻ ഒന്നും കേട്ടില്ല!

ശാസ്ത്രജ്ഞൻ:

ഒരു ഒച്ചകേട്ടല്ലോ?

സ്നേഹിതൻ.

ആരോ നടന്ന ശബ്ദമാണു്.

ശാസ്ത്രജ്ഞൻ:

അകത്തോ പുറത്തോ?

സ്നേഹിതൻ:

(കാര്യമാക്കാത്ത മട്ടിൽ) അതു് വരാന്തയിൽ ആയിരിക്കും.

ശാസ്ത്രജ്ഞൻ:

(വെളിയിലേക്കു് നോക്കിയിട്ടു്) ഉം! . . .

സ്നേഹിതൻ

ആരാണു്?

ശാസ്ത്രജ്ഞൻ:

പത്രം കൊണ്ടുവരുന്ന ആൾ! ..

സ്നേഹിതൻ:

(ചിരിക്കുന്നു.) കാലൊച്ചകൾ പോലും എത്രകണ്ണി ശമായി കാതിൽ പതിക്കുന്നു!

ശാസ്ത്രജ്ഞൻ:

ഞാൻ കരുതി, നഴ്സ് വരുന്ന ശബ്ദമായിരിക്കു മെന്നു്!

സ്നേഹിതൻ:

നഴ്സ് പുറത്തേക്കു വരാൻ സമയം ആകുന്നത ല്ലേയുള്ളൂ.

ശാസ്ത്രജ്ഞൻ:

(അവജ്ഞയോടെ) സമയം ഇങ്ങനെ ഇഴഞ്ഞു നീ ങ്ങിയാലോ?...

സ്നേഹിതൻ:

സമയം എന്നും നീങ്ങുന്നതു പോലെ തന്നെ ഇന്നും നീങ്ങുന്നു!...

ശാസ്ത്രജ്ഞൻ:

മുമ്പും പ്രതീക്ഷാവിവശനായി ഞാൻ കാത്തിരു ന്നിട്ടുള്ള സന്ദർഭങ്ങളുണ്ടു്...

സ്നേഹിതൻ:

ഇതുപോലെയോ?

ശാസ്ത്രജ്ഞൻ:

പരീക്ഷണവസ്തുക്കളെല്ലാം യോജിപ്പിച്ചു് ഫലം അറിയാൻ കാത്തുകഴിഞ്ഞിട്ടുള്ള അവസരങ്ങൾ...

സ്നേഹിതൻ:

അതും ഇതുപോലെയാണോ?...

ശാസ്ത്രജ്ഞൻ:

ഒരിക്കലും ഇത്ര വിമ്മിഷ്ടം തോന്നിയിട്ടില്ല. ഇത്രയും ആഴത്തിൽ എന്റെ മനസ്സിൽ അവയൊന്നും ഇറങ്ങിച്ചെന്നിട്ടില്ല. ഇതു് എന്തൊരനുഭവം!...

(അകത്തു് ഒരു പിഞ്ചു പൈതലിൻെറ കരച്ചിൽ)

ശാസ്ത്രജ്ഞൻ:

(മുഖം തെളിഞ്ഞിട്ടു്.) പ്രസവം ആയെന്നു തോന്നുന്നു.

സ്നേഹിതൻ:

ആയെന്നു തോന്നുകയല്ല. ആയി (ചിരിക്കുന്നു.) അകത്തു് കുഞ്ഞിൻെറ കരച്ചിലാണു കേട്ടതു്.

ശാസ്ത്രജ്ഞൻ:

(ആശ്വാസ നിശ്വാസം വിട്ടിട്ടു്). ഓ! ഇനിയൊന്നിരിക്കട്ടെ! (കസേര വലിച്ചിടുന്നു.) ഹാവൂ! (ഇരിക്കുന്നു )

സ്നേഹിതൻ:

അന്നു് ഇതു വല്ലതും വിചാരിച്ചോ?

ശാസ്ത്രജ്ഞൻ:

എന്നു്?...

സ്നേഹിതൻ:

(ചിരിച്ചു്.) അല്ല വിവാഹം കഴിക്കുമ്പോൾ ഇങ്ങനെയുള്ള നിമിഷങ്ങൾ സഹിക്കേണ്ടി വരുമെന്നു്?

ശാസ്ത്രജ്ഞൻ:

(ചിരിക്കുന്നു )

സ്നേഹിതൻ:

എങ്കിലും ഈ പ്രതീക്ഷകൾക്ക് വല്ലാത്ത മാധുര്യമുണ്ട്.

(അകത്തെ കതക് തുറന്ന് നഴ്സ് പ്രത്യക്ഷപ്പെടുന്നു.)

നഴ്സ്:

യാതൊരു അസുഖവുമില്ല—തള്ളയ്ക്കും കുഞ്ഞിനും.

ശാസ്ത്രജ്ഞൻ:

കുഞ്ഞിനും തള്ളയ്ക്കും...

നഴ്സ്:

അതെ!

ശാസ്ത്രജ്ഞൻ:

(ആശ്വാസനിശ്വാസം വിടുന്നു.)

സ്നേഹിതൻ:

കുഞ്ഞ്?...

നഴ്സ്:

ആൺ കുഞ്ഞാണ്!

സ്നേഹിതൻ:

അതായിരുന്നിരിക്കും ഇത്ര താമസം...

നഴ്സ്:

(ചിരിച്ചിട്ട്.) താമസമൊന്നുമുണ്ടായില്ല.

ശാസ്ത്രജ്ഞൻ:

അകത്തേക്ക്...വരാൻ...

നഴ്സ്:

ഇപ്പോൾ പാടില്ല. കുറച്ചു കഴിഞ്ഞോട്ടെ!

സ്നേഹിതൻ:

മകനെ കാണാനുള്ള തിടുക്കം!...(നേഴ്സും സ്നേഹിതനും ചിരിക്കുന്നു.)

നഴ്സ്:

ഞാൻ അകത്തേക്കു് ചെല്ലട്ടെ! (പോകുന്നു.)

സ്നേഹിതൻ:

ഇനിയും സമാധാനിക്കാമല്ലോ?

ശാസ്ത്രജ്ഞൻ:

തീർച്ചയായും.

സ്നേഹിതൻ:

കുഞ്ഞിനെ കാണാനായിരിക്കും അടുത്ത ആശ.

ശാസ്ത്രജ്ഞൻ:

(കുറച്ചൊന്നു ലജ്ജിച്ചുള്ള ചിരി) അതെ!...

സ്നേഹിതൻ:

ധൃതിക്കൂട്ടേണ്ടാ. ഇനിയും ധാരാളം കാണാമല്ലോ.

ശാസ്ത്രജ്ഞൻ:

വരു! ഇനി. കുറച്ചു ചായ കഴിക്കാം.

സ്നേഹിതൻ:

ഇനിയെന്നു വച്ചാൽ ...?

ശാസ്ത്രജ്ഞൻ:

(ചിരിച്ചിട്ടു്) ഇതുവരെ ഒന്നും കഴിച്ചിട്ടില്ല.

സ്നേഹിതൻ:

ഇല്ലേ? കൊള്ളാം ...!

ശാസ്ത്രജ്ഞൻ:

വരു! (കയ്യും പിടിച്ചു് വലിച്ചുകൊണ്ടു പോകുന്നു.)

(കർട്ടൻ)

## രംഗം രണ്ടു്.

[ശാസ്ത്രജ്ഞന്റെ വീട്ടിലെ സ്വീകരണമുറി. അതിനു തക്ക സാധനസാമഗ്രികളും അവിടെയുണ്ടു്.]

സ്നേഹിത:

ഇന്നലെ ഞങ്ങൾ രണ്ടുപേരേയും കാത്തിരിക്കുകയായിരുന്നു.

ശാസ്ത്രജ്ഞന്റെ ഭാര്യ:

തീരെ സമയം കിട്ടിയില്ല

സ്നേഹിത:

അദ്ദേഹം ഇവിടില്ലേ?

ഭാര്യ:

അതാ (പുറത്തേയ്ക്കു് ചൂണ്ടിക്കാണിക്കുന്നു) കാററു കൊള്ളട്ടെയെന്നു പറഞ്ഞു് കടൽപ്പുറത്തേയ്ക്കു് മകനേയും കൊണ്ടു് പോയതാണു്.

സ്നേഹിത:

(വെളിയിലേക്കു നോക്കിയിട്ടു്) ഓ! മകനുമുണ്ടല്ലോ;

ഭാര്യ:

കൊള്ളാം, അതില്ലാതിരിക്കുമോ? ഗവേഷണശാലയിൽ നിന്നു വരാത്ത താമസം, മകനെ എടുത്തോണ്ടു പോകാൻ!

സ്നേഹിത:

അതങ്ങിനെയല്ലാതെ!

ഭാര്യ:

കാപ്പിപോലും ശരിക്കു് രണ്ടുപേരും കുടിച്ചിട്ടില്ല.

സ്നേഹിത:

കുഞ്ഞിനെ കളിപ്പിക്കുന്നതോ കാപ്പി കുടിക്കുന്നതോ പ്രധാനം?

ഭാര്യ:

എന്തൊരു കളിയാണു്, നോക്കു! (പുറത്തേക്കു നോക്കുന്നു.)

സ്നേഹിത:

കുഞ്ഞിൻെറ പിറന്നാളാഘോഷം പൊടിപ്പനായിരുന്നു.

ഭാര്യ:

അദ്ദേഹത്തിൻെറ ആഗ്രഹംപോലെയാണു അതു് ആഘോഷിച്ചതു്. കുഞ്ഞിൻെറ അഞ്ചാമത്തെ പിറന്നാളുമല്ലേ!

സ്നേഹിത:

പിന്നൊരുകാര്യമുണ്ടല്ലോ എത്രനാളു് കൊതിച്ചിരുന്നുകിട്ടിയപൊന്നുംകുടമാ!

ഭാര്യ:

(ദീർഘനിശ്വാസം) പന്ത്രണ്ടുകൊല്ലം!

സ്നേഹിത:

വിവാഹംകഴിഞ്ഞിട്ടു് പന്ത്രണ്ടുകൊല്ലം കുഞ്ഞിനെ കാത്തിരിക്കുക!......

ഭാര്യ:

ഞാൻ വളരെ ഭയന്നിട്ടുണ്ടു്. ഒരു അമ്മയാകാൻ കഴിയാതിരുന്നാൽ...ദാമ്പത്യം ഫലശൂന്യമല്ലേ?

സ്നേഹിത:

തീർച്ചയായും...

ഭാര്യ:

എനിക്കെന്തു് വല്ലായ്മയായിരുന്നു...?

സ്നേഹിത:

അതു് നമുക്കു് ഊഹിക്കാമല്ലോ. കാലത്തിന്നു് അനുസരിച്ചു് ആഗ്രഹങ്ങളും പ്രതീക്ഷകളും ..

ഭാര്യ:

സാധിക്കാതിരുന്നാൽ ... ആർക്കാണു വിമ്മിഷ്ടം ഉണ്ടാകാത്തതു്? അതും അദ്ദേഹത്തിന്നു് കുഞ്ഞുങ്ങളെന്നുവച്ചാൽ ജീവനാണു്...

സ്നേഹിത:

അദ്ദേഹത്തിനുതന്നെയല്ല, ആൎക്കും അങ്ങിനെ തന്നെ.

ഭാര്യ:

ഞങ്ങൾ വിവാഹിതരാകുന്നതിനുമുമ്പു്തന്നെ അദ്ദേഹം പറയാറുണ്ടായിരുന്നു...

സ്നേഹിത:

എന്തു്?...

ഭാര്യ:

കുഞ്ഞുങ്ങളെപ്പററി. മക്കളില്ലാത്ത മനുഷ്യരുടെ മാനഷിക വികാരങ്ങൾ മുരടിച്ചു പോകുമെന്നു്!...

സ്നേഹിത:

സ്ത്രീകളായ നമുക്കു് അതു എത്രമാത്രം ശരിയാണെന്നു് അറിയാം.

ഭാര്യ:

ഇന്നു് ഓരോ നിമിഷവും പറയും കുഞ്ഞിനെപ്പററി അവൻെറ കളിയെപ്പററി. അവൻെറ കൊഞ്ചലിനെപ്പററി . . .

സ്നേഹിത:

നിങ്ങൾ ഭാഗ്യം ചെയ്തവരാണു്.

ഭാര്യ:

ഇന്നു് അതു് തുറന്നു സമ്മതിക്കാൻ മടിയില്ല. എൻെറ കുഞ്ഞിൻെറ മുഖം കണ്ടനാൾ മുതൽ . . .

സ്നേഹിത:

അതാ നോക്കണം. അച്ഛനും മകനും പഞ്ചസാര മണ്ണിൽ കിടന്നു ചാടുന്നതു് . . . (വെളിയിലേക്കു് രണ്ടുപേരും നോക്കി ചിരിക്കുന്നു.)

ഭാര്യ:

ഇപ്പോഴെങ്ങും ഇങ്ങോട്ടു് എത്തുകയില്ല. വെളിച്ചം മങ്ങിത്തുടങ്ങിയാൽ അദ്ദേഹം അവിടെയിരുന്നു് ചെമ്മാനം നോക്കി ഒരായിരം കഥകൾ അവനു പറഞ്ഞു കൊടുക്കും. അവൻ അതൊക്കെ അച്ഛൻെറ മടിയിലിരുന്നു കേൾക്കും . . .

സ്നേഹിത:

കൊച്ചു കുഞ്ഞാണെങ്കിലും . . .

ഭാര്യ:

ചിലപ്പോൾ ഞാൻ പറയും അമ്മയെക്കാൾ അച്ഛനോടാണു് അവനിഷ്ടമെന്നു് ! . . .

സ്നേഹിത:

ഭയപ്പെട്ടിട്ടു കാര്യമില്ല. കുട്ടികൾക്കു് അങ്ങിനെ തന്നെയാണു്.

ഭാര്യ:

അവനെ മടിയിൽ വച്ചുകൊണ്ടിരിക്കുമ്പോൾ അവൻ ഉറങ്ങിപ്പോകും ചിലപ്പോൾ . . . അപ്പോൾ അദ്ദേഹം സ്വപ്നങ്ങൾ കാണും .. ... അവൻ വളന്നു് . . . യുവാവായി . . . അദ്ദേഹത്തോടൊത്തു് ഗവേഷണശാലയിൽ . . . ഗവേഷണശ്രമങ്ങളിൽ ഏർപ്പെടുന്നതു്! . . ഈ ഗവേഷണശാലയിൽ രണ്ടുതലമുറകൾ മനുഷ്യരാശിക്കുവേണ്ടി പ്രവത്തിക്കുമെന്നു് . . . മനുഷ്യന്റെ വേദനയ്ക്കു് ഒരു പരിഹാരം കണ്ടെത്താൻ വേണ്ടി ... ...

സ്നേഹിത:

അങ്ങിനെ എന്തൊക്കെ സ്വപ്നങ്ങൾ മാതാപിതാക്കന്മാർ കാണാറുണ്ടു്! . . .

ഭാര്യ:

ഒരു കുഞ്ഞുണ്ടായാൽ . . .

സ്നേഹിത:

അതിനോടൊത്തു് ആയിരം പ്രതീക്ഷകളും ജനിക്കുന്നു.

ഭാര്യ:

വാസ്തവം!

സ്നേഹിത:

ആശയാകുന്ന കേന്ദ്രത്തെ ചുററിയാണല്ലോ ജീവിതം ചലിക്കുന്നതു്.

ഭാര്യ:

സംശയമെന്തു്?

സ്നേഹിത:

അതാ കുഞ്ഞു് ഇങ്ങോട്ടു ഓടി വരുകയാണല്ലോ?

ഭാര്യ:

എന്നെ വിളിക്കാൻ അപ്പന്റെ ആജ്ഞയും കൊണ്ടായിരിക്കും അവന്റെ വരവു്.

സ്നേഹിത:

അപ്പോൾ ഞാൻ ഇറങ്ങട്ടെ! നാളെ തീർച്ചയായും വരണം.

ഭാര്യ:

ജീവനുണ്ടെങ്കിൽ വരും എന്നു തീർച്ചയാക്കിക്കൊള്ളൂ.

സ്നേഹിത:

എന്നാൽ അങ്ങനെ തന്നെ. നാളെ കാണാം. (യാത്രപറഞ്ഞിട്ടു പോകുന്നു. ശാസ്ത്രജ്ഞന്റെ ഭാര്യ കുട്ടി കളിച്ചുകൊണ്ടിരുന്ന ഭാഗത്തേയ്ക്കു നടക്കുന്നു.

കർട്ടൻ.

## രംഗം മൂന്ന്.

[ആശുപത്രിയാണ്.]

നഴ്സ്:

(ശോകപൂർവ്വം) ഇത്രയധികം സങ്കടം എനിക്ക് മുമ്പൊരിക്കലും തോന്നിയിട്ടില്ല.

സ്നേഹിതൻ:

വിശ്വസിക്കാൻ മേലാ! ആട്ടെ അവർ എപ്പോൾ പോയി?

നഴ്സ്:

അരമണിക്കൂറായിരിക്കും.

സ്നേഹിതൻ:

ഞാൻ ഇവിടെ ഉണ്ടായിരുന്നില്ല. സക്കീട്ടിൽ വിവരം അറിഞ്ഞു. അറിഞ്ഞ സമയം ഇങ്ങോട്ടോടിപ്പോന്നു.

നഴ്സ്:

നല്ല തങ്കക്കുടം പോലുള്ള കുഞ്ഞ്.

സ്നേഹിതൻ:

മിടുമിടുക്കൻ. മൂന്നുദിവസം മുമ്പ് ഞാൻ കണ്ടു. കടപ്പുറത്തുവച്ച്. ഓടിക്കളിക്കുന്നതു്. എത്ര ചൈതന്യമുള്ള മുഖമായിരുന്നു അവന്റേതു്!

നഴ്സ്:

അസുഖം ഇത്ര ഗൗരവമുള്ളതാണെന്നു് ആരും കരുതിയില്ല ഇവിടെ കുട്ടിയെകൊണ്ടു വരുമ്പോൾ.

സ്നേഹിതൻ:

ഡാക്ടറന്മാർ എന്താണു പറഞ്ഞതു്?

നഴ്സ്:

അവർക്കു് നിസ്സാരമായിട്ടാണു് തോന്നിയതും അങ്ങനെയാണു് പറഞ്ഞതും.

സ്നേഹിത:

പിന്നെ ഇങ്ങനെ? ... ചികിത്സ ...

നഴ്സ്:

ഒന്നും ഫലിച്ചില്ല.

സ്നേഹിത:

എന്തുകൊണ്ടു്?

നഴ്സ്:

ആർക്കറിയാം ...

സ്നേഹിത:

എങ്ങിനെ ചികിത്സിക്കണമെന്നു് മനസ്സിലായിരിക്കുകയില്ല.

നഴ്സ്:

അതെ.

സ്നേഹിത:

പിന്നെ ചികിത്സ നടത്തിയതു്?

നഴ്സ്:

എങ്കിലും ചികിത്സ നടക്കും.

സ്നേഹിത:

ദയനീയം തന്നെ.

നഴ്സ്:

ഇപ്പോഴും അവക്ക് കേസ് മനസ്സിലായിട്ടില്ല

സ്നേഹിതൻ:

അവക്കാക്ക ?

നഴ്സ്:

എന്നാണ് എൻെറ വിശ്വാസം.

സ്നേഹിതൻ:

ആരെയും കുററപ്പെടുത്തിയിട്ടു കാര്യമില്ല.

നഴ്സ്:

വിജ്ഞാനത്തിൻെറ പരിമിതിയെന്നു കരുതുന്നതാണ് ശരി.

സ്നേഹിതൻ:

വിധിയെന്നും വിചാരിക്കാം.

നഴ്സ്:

ആരെയും ആശ്വസിപ്പിക്കാനുപകരിക്കുന്നവാക്കാണല്ലോ അതു് - വിധി.

സ്നേഹിതൻ:

ഏതു വേദനയ്ക്കും ദിവ്യമായ ആശ്വാസമരുളുന്ന സങ്കേതസ്ഥാനം.

നഴ്സ്:

എങ്കിലും രണ്ടുദിവസം കൊണ്ടു് . . .

സ്നേഹിതൻ:

രണ്ടാമത്തെ ദിവസമല്ലേ മരണം?

നഴ്സ്:

അതെ.

സ്നേഹിതൻ:

ആയ്ക്ക സഹിക്കാനൊക്കുമോ?

നഴ്സ്:

സഹിക്കാതെന്തു ചെയ്യും? ഡാക്ടറന്മാൎക്ക് പല സംശയങ്ങളുമുണ്ടു്.

സ്നേഹിതൻ:

എന്തു്?

നഴ്സ:

ശാസ്ത്രജ്ഞൻ ഗവേഷണശാലയിൽ ഒരു ദിവസം മകനെ കൊണ്ടു പോയി.

സ്നേഹിതൻ:

എന്തിനു്?

നഴ്സ്:

വെറുതെ; കുഞ്ഞിനോടുള്ള വാത്സല്യം കൊണ്ടു്.

സ്നേഹിതൻ:

ഓഹോ! എന്നിട്ടു്?

നഴ്സ്:

അതു് അവിടെല്ലാം ഓടി നടന്നു കളിച്ചു.

സ്നേഹിതൻ:

ശാസ്ത്രജ്ഞനോ?

നഴ്സ്:

അദ്ദേഹം ഗവേഷണശ്രമത്തിലും ഏൎപ്പെട്ടു.

സ്നേഹിതൻ:

കുഞ്ഞിന്റെ കാൎയ്യം അദ്ദേഹം വിസ്മരിച്ചിരിക്കും

നഴ്സ്:

ഏതാണ്ടതുപോലെതന്നെ. കുട്ടിയെന്തു ചെയ്യേന്നോ?

സ്നേഹിതൻ:

കേൾക്കട്ടെ!

നഴ്സ്:

ഗവേഷണ മുറിയിൽ കയറി.

സ്നേഹിതൻ:

ശാസ്ത്രജ്ഞൻ രോഗാണുക്കളെപ്പററിയാണല്ലൊ ഗവേഷണങ്ങൾ നടത്തുന്നതു്.

നഴ്സ്:

അതെ. അതിനെ വളർത്തുന്നതു കണ്ടിട്ടില്ലെ?

സ്നേഹിതൻ:

ഉണ്ടു്. ഗ്ലാസ് ട്യൂബുകളിൽ

നഴ്സ്:

അതിൽ ഒന്നു രണ്ടു സാമ്പിളുകൾ മേശമേൽ വച്ചിരുന്നു. അതിൽ ഒന്നു് കുട്ടി എടുത്തു.

സ്നേഹിതൻ:

(ഞെട്ടിയിട്ടു്) എടുത്തു...?

നഴ്സ്:

അദ്ദേഹം കാണുകയുണ്ടായില്ല. ശാസ്ത്രജ്ഞൻ തിരിഞ്ഞു നോക്കിയപ്പോൾ...?

സ്നേഹിതൻ:

എന്തു്?...

നഴ്സ്:

തിരിഞ്ഞു നോക്കിയപ്പോൾ കുട്ടിയുടെ കയ്യിൽ തുറന്നിരുന്ന ഒരു ട്യൂബു കണ്ടു.

സ്നേഹിതൻ:

അതു് നേരത്തെ അടച്ചിട്ടില്ലായിരുന്നോ?

നഴ്സ്:

ഉണ്ടു്. ഒരു തരം പഞ്ഞി ഉപയോഗിച്ചാണു് അതു് അടയ്ക്കാറുള്ളതു്.

സ്നേഹിതൻ:

എന്നിട്ടു്...?

നഴ്സ്:

കുഞ്ഞു് പഞ്ഞി വലിച്ചെടുത്തു് പുറത്തിട്ടിരുന്നു.

സ്നേഹിതൻ:

ബലമായിട്ടല്ലേ അതു് അടയ്ക്കാറുള്ളതു്?

നഴ്സ്:

അല്ല.

സ്നേഹിതൻ

കഷ്ടംതന്നെ!

നഴ്സ്:

കഷ്ടംതന്നെ, സംശയമില്ല. ആപത്തു സംഭവിക്കുകതന്നെ ചെയ്തു. കുട്ടി അതു തുറന്നു മണപ്പിച്ചു.

സ്നേഹിതൻ:

മണപ്പിച്ചു?...

നഴ്സ്:

അതെ. ശാസ്ത്രജ്ഞൻ കണ്ടപ്പോഴേക്ക് കുട്ടിയുടെ ശ്വാസകോശത്തിൽ അണുക്കൾ കടന്നു കഴിഞ്ഞിരുന്നു.

സ്നേഹിതൻ:

(വേദനിച്ച്) ദൈവമേ!

നഴ്സ്:

എന്തുചെയ്യും? (ദീർഘനിശ്വാസം) ആരുടെ കുററമാണ്?

സ്നേഹിതൻ:

ആരുടേയും കുററമല്ല വാത്സല്യം കൊണ്ടുണ്ടായ ആപത്ത്

നഴ്സ്:

ഗവേഷണമുറിയിൽ ഒരിക്കലും കുഞ്ഞിനെ കൊണ്ടുപോകരുതെന്ന് ഭാര്യ എപ്പോഴും പറയാറുള്ളതാണ്.

സ്നേഹിതൻ:

അദ്ദേഹം അതു വകവച്ചിട്ടില്ല അല്ലേ!

നഴ്സ്:

അതെ! കുട്ടിയോട് അത്രയ്ക്ക് സ്നേഹമാ!

സ്നേഹിതൻ:

അണുക്കൾ അകത്തായ കുഞ്ഞിനെ...?

നഴ്സ്:

ശാസ്ത്രജ്ഞൻ ഉടനേ ഇങ്ങോട്ടു കൊണ്ടുപോന്നു.

സ്നേഹിതൻ:

(ദീർഘനിശ്വാസം) രണ്ടാംദിവസം കുട്ടി മരിച്ചു!

നഴ്സ്:

ഇന്ന് മൂന്നാം ദിവസമാണ്. മററുള്ളൊന്നുമില്ലാത്ത അൺകളെ വളർത്തിയ അദ്ദേഹത്തിൻെറ കുഞ്ഞിനെത്തന്നെ അവ ആദ്യം നശിപ്പിച്ചു!

സ്നേഹിതൻ:

ഞാനദ്ദേഹത്തെ ഒന്നു കാണാനാണ് വന്നതു്. അനുശോചനം രേഖപ്പെടുത്താൻ. എന്നാൽ ഞാനെങ്ങിനെ അദ്ദേഹത്തെ കാണും?

നഴ്സ്:

ഇപ്പോൾ ഏതായാലും കാണാതിരിക്കുന്നതാണ് നല്ലതു്. അനുശോചനത്തിനു ചെല്ലുന്ന ഓരോരുത്തരും അദ്ദേഹത്തെ ഈ ദയനീയ മരണത്തെക്കുറിച്ച് ഓർമ്മിപ്പിക്കുകയായിരിക്കും ചെയ്യുന്നതു്.

സ്നേഹിതൻ:

ഒരു തരത്തിൽ അതു് ശരിയാണ്. എന്നാൽ അതെങ്ങിനെ സാധിക്കും? ആപൽഘട്ടങ്ങളിലാണല്ലോ അന്യരെ ഏററവും അധികം ആവശ്യം.

നഴ്സ്:

അതൊക്കെ നേരുതന്നെ. (ദീർഘനിശ്വാസം)

സ്നേഹിതൻ:

പിന്നെ?

നഴ്സ്:

ഒന്നോർമ്മിച്ചുനോക്കു! ഞാനാണ് അഞ്ചുകൊല്ലം മുമ്പു് ഇതുപോലൊരു ദിവസം പുത്രൻ പിറന്ന വാർത്ത അറിയിച്ചതു്; ഈ ആശുപത്രിയിൽവച്ച്.

സ്നേഹിതൻ:

അദ്ദേഹം എന്തു സന്തോഷിച്ചുകാണും അന്ന്.

നഴ്സ്:

അതെനിക്കിന്നും ഓമ്മയുണ്ട്. അദ്ദേഹത്തിന്റെ മുഖം ഇന്നും എനിക്കു കാണാം. (ശോകപൂവ്വം) ഇന്ന് ആ മരിച്ച മരവിച്ച ജഡം ഞാനാണങ്ങോട്ടെടുത്തുകൊടുത്തതു്.

സ്നേഹിതൻ:

വിധിയുടെ ഗതി!

നഴ്സ്:

അതല്ലാതെ മറെറാന്നും പറയാനില്ല.

സ്നേഹിതൻ:

ഏതായാലും ഞാനിറങ്ങട്ടേ! ശാസ്ത്രജ്ഞനെ ഞാൻ നാളെ പോയി കണ്ടുകൊള്ളാം.

നഴ്സ്:

നമസ്കാരം!

(രണ്ടുപേരും പോകുന്നു.)

കർട്ടൻ.

## രംഗം നാലു്.

[ കുട്ടിയുടെ മരണംകഴിഞ്ഞു് രണ്ടുകൊല്ലത്തോളമായി. ശാസ്ത്രജ്ഞന്റെ വീട്ടിലെ സ്വീകരണ മുറി. പരിഷ്കൃത രീതിയിലുള്ള ഉപകരണങ്ങളും മററുമാണുള്ളതു്. സമയം സായാഹ്നമാകാറാകുന്നു. ശാസ്ത്രജ്ഞൻ ചിന്താധീനനായി അങ്ങോട്ടുമിങ്ങോട്ടും നടക്കുകയാണു്. ഭാര്യ എന്തോ തുന്നിക്കൊണ്ടു് കസേരയിൽ ഇരിക്കുന്നു. ]

ഭാര്യ:

ഇങ്ങനെ ആരോഗ്യം കണക്കാക്കാതെ പണിയെടുക്കരുതു്!

ശാസ്ത്രജ്ഞൻ:

(അവജ്ഞയോടെ ചിരിച്ചിട്ടു്) ആരോഗ്യവും ശരീരവും . . . എന്തിനു്?

ഭാര്യ:

അത്ര നിസ്സാരമല്ല അവ രണ്ടും.

ശാസ്ത്രജ്ഞൻ:

അല്ലെന്നു ഞാൻ പറഞ്ഞുമില്ല. (വെളിയിലേക്കു നോക്കി. അല്പനേരം നില്ക്കുന്നു. അതു കഴിഞ്ഞു് വീണ്ടും നടക്കുന്നു )

ഭാര്യ:

ശരീരം ഇങ്ങനെ ക്ഷീണിച്ചു ക്ഷീണിച്ചു് എന്തെങ്കിലും ആപത്തുണ്ടായാൽ ... ഞാനതുകൊണ്ടു് പറയുന്നതാണു്. വേലചെയ്യുന്നതു് നല്ലതുതന്നെ. ഊണും ഉറക്കവും ഇല്ലാതെ ഇങ്ങനെ ചെയ്യേണ്ട ആവശ്യമെന്താണു്? ഇതു കാണുമ്പോൾ പറയാതൊക്കുമോ?

ശാസ്ത്രജ്ഞൻ:

(നിസ്സാരമായ മട്ടിൽ ചിരിച്ചിട്ട്). ഓ! നിയമേന എന്റെ ശരീരരക്ഷകയാണല്ലോ നീ!...

ഭാര്യ:

നിയമത്തിൽ മാത്രമല്ല...

ശാസ്ത്രജ്ഞൻ:

അല്ലേ? പിന്നെ!

ഭാര്യ:

(ഉറപ്പോടെ) അങ്ങയുടെ ഒരംശമാണ് ഞാൻ!

ശാസ്ത്രജ്ഞൻ:

(സ്വപ്നദർശിയെപ്പോലെ) എന്നാൽ ... എന്റെ ആത്മാവിന്റെ അന്തരാളത്തിൽ ആളിക്കത്തുന്ന അഗ്നിയെപ്പററി എന്തുകൊണ്ട് നീ അറിയുന്നില്ല?

ഭാര്യ:

(ശോകപൂർവ്വം) അറിയുന്നുണ്ട്. അങ്ങയെക്കാരം എനിക്കാണ് അധികം ആധിയുള്ളത്...എന്നാൽ അതിനെക്കുറിച്ച് അറിവുള്ള നമ്മരം ഇങ്ങനെ വിഷമിട്ടപ്പെട്ടാലോ?

ശാസ്ത്രജ്ഞൻ:

ബുദ്ധി ഉപദേശിക്കുന്നത് മനസ്സ് അനുസരിക്കുന്നില്ല.

ഭാര്യ:

നൈരാശ്യങ്ങളും അത്യുൽക്കടങ്ങളായ വേദനകളും ജീവിതത്തിൽ അനുഭവിക്കാതെ സാധിക്കുമോ?

ശാസ്ത്രജ്ഞൻ:

കപടവേദാന്തികരം പറയുന്ന ആ പഴയ പല്ലവി!

ഭാര്യ:

പഴയ പല്ലവിതന്നെ! . . .

ശാസ്ത്രജ്ഞൻ:

എനിക്ക് എന്റെ വേദനകളിൽ നിന്ന് വിമോചനം ലഭിക്കാൻ വേല ചെയ്യുക മാത്രമാണ് മാർഗ്ഗം. സകലതും വിസ്മരിപ്പിക്കുന്നതിന് അതു മാത്രമേ എന്നെ സഹായിക്കു. അതുമൂലം ഞാൻ നേടുന്ന നേട്ടം മനുഷ്യ രാശിക്ക് പ്രയോജനപ്പെടട്ടേ!

ഭാര്യ:

അതുകൊണ്ടു തന്നെയാണ് ഞാൻ പറയുന്നത്. ശരീരത്തെക്കുറിച്ച് കൂടി ചിന്തിക്കണമെന്ന്.

ശാസ്ത്രജ്ഞൻ:

മനുഷ്യരാശിയുടെ ആരോഗ്യത്തെ സൂക്ഷിക്കാൻ സഹായിക്കുന്ന ഗവേഷണ ശ്രമങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ഞാൻ . . .

ഭാര്യ:

(ഇടക്കു കയറി) പ്രത്യേകിച്ച് ആരോഗ്യം സൂക്ഷിച്ചേ മതിയാവൂ.

ശാസ്ത്രജ്ഞൻ:

അതെനിക്കറിയാം . . .

ഭാര്യ:

ഇന്ന (കണ്ണു നിറയുന്നു)

ശാസ്ത്രജ്ഞൻ:

(ദീർഘനിശ്വാസം) രണ്ടു കൊല്ലം തികയുന്നു.

ഭാര്യ:

(ഗൽഗദത്തോടെ) ആ കിളിക്കൊഞ്ചലുകളുടെ പ്രതിധ്വനികൾ അനന്തതയിൽ ലയിച്ചിട്ട്... (കണ്ണു തുടയ്ക്കുന്നു)

ശാസ്ത്രജ്ഞൻ:

(ഉറപ്പോടെ) രണ്ടു കൊല്ലം! രണ്ടു കൊല്ലമായി ഞാൻ പ്രതിജ്ഞ ചെയ്തിട്ട്

ഭാര്യ:

എന്റെ കുഞ്ഞ്... (മുഖം കൈ കൊണ്ട് പൊത്തി വിങ്ങിക്കരയുന്നു.)

ശാസ്ത്രജ്ഞൻ:

എന്റെ കുഞ്ഞ് എനിക്കു നഷ്ടമായി. കുഞ്ഞുങ്ങൾ ഇനിയും ഈ ഭൂമിയിൽ പിറക്കും . . . വളരും.

ഭാര്യ:

(മുഖം ഉയർത്തി ഗൽഗദത്തോടെ) നേരാണ്: എങ്കിലും പോയതു് പോയതു തന്നെ!

ശാസ്ത്രജ്ഞൻ:

പക്ഷെ അവനെ ലോകം മറക്കാനിടവരരുതു്. രോഗാണുക്കളെ നിയന്ത്രിച്ച് നിർമ്മാർജ്ജനം ചെയ്യുന്നതിനുവേണ്ടി മാർഗ്ഗങ്ങൾ കണ്ടെത്താൻ നടത്തുന്ന എന്റെ പരിശ്രമം അവന്റെ മരണംമൂലം ഒരു വൈരാഗ്യമായി മാറിയിരിക്കുകയാണു്. അതു വിജയിച്ചാൽ . . .

ഭാര്യ:

അതു വിജയിക്കട്ടെ!

ശാസ്ത്രജ്ഞൻ:

വിജയിക്കും! അതിനുവേണ്ടി എന്റെ ആയുസ്സു മുഴുവൻ വിനിയോഗിക്കും.

ഭാര്യ:

ഗവേഷണ ഫലം . . . ?

ശാസ്ത്രജ്ഞൻ:

അതിനെപ്പററി എനിക്കൊട്ടും സംശയമില്ല. അങ്ങുകളെ അടിയറ പറയിക്കാൻ ഇനി അധികനാളം വേണ്ടി വരുമെന്നു തോന്നുന്നില്ല.

ഭാര്യ:

അവയെ വളത്തി . . .

ശാസ്ത്രജ്ഞൻ:

(ഇടയ്ക്കുകയറി) അതിനൊരു പുതിയ രീതി കണ്ടെത്തിക്കഴിഞ്ഞു. (സന്തോഷത്തോടെ) നാലു ദിവസംകൂടി മതി അതിന്റെ ശരിയായ ഫലം അറിയാൻ.

ഭാര്യ:

(അത്ഭുതപ്പെട്ടു്) എന്തു്?

ശാസ്ത്രജ്ഞൻ:

(വെറുതായി ചിരിച്ചിട്ടു്) നിന്നോടുപോലും അതു ഞാൻ പറഞ്ഞിട്ടില്ല.

ഭാര്യ:

അതു കഷ്ടമായിപ്പോയി . . .

ശാസ്ത്രജ്ഞൻ:

ഫലത്തെക്കുറിച്ചു് പൂണ്ണമായ വിശ്വാസം വന്നിട്ടു മതിയെന്നു കരുതിയാണു്.

ഭാര്യ:

ഇനിയുമെങ്കിലും ഞാൻകൂടി അറിയട്ടെ! എന്താണ് പരീക്ഷണം?

ശാസ്ത്രജ്ഞൻ:

(കസേരയിൽ ഇരിക്കുന്നു) പറയാം.

ഭാര്യ:

എന്തു രസമാണതു് കേൾക്കാൻ!

ശാസ്ത്രജ്ഞൻ:

അണുജീവികളെക്കുറിച്ചു മാത്രമാണ് എൻെറ ഗവേഷണം

ഭാര്യ:

മനുഷ്യൻെറ സുഖജീവിതത്തിനു വിഘാതമായി നിൽക്കുന്ന അവയെ നശിപ്പിക്കാനും നിയന്ത്രിക്കാനും കഴിഞ്ഞെങ്കിൽ! . . .

ശാസ്ത്രജ്ഞൻ:

കഴിയും! എൻെറ വിശ്വാസം അതാണ്. എൻ്റെ ഗവേഷണശ്രമം ആ വിശ്വാസം പ്രയോഗത്തിൽ വരുത്താനാണ്. ഇന്നു് അണു ജീവികളെ അളവില്ലാത്ത വിധം അര നിമിഷത്തിനുള്ളിൽ വളർത്താനുള്ള എളുപ്പവഴി ഞാൻ കണ്ടെത്തിക്കഴിഞ്ഞു

ഭാര്യ:

വളർത്തുന്നതുകൊണ്ടു മാത്രം മതിയോ? നിയന്ത്രിക്കുവാൻ . . .

ശാസ്ത്രജ്ഞൻ:

(ഇടയ്ക്കു കയറി), അതു് ഇനിയും കണ്ടെത്തേണ്ടതായിട്ടാണിരിക്കുന്നതു്.

ഭാര്യ:

അത്യത്ഭുതകരമായ വേഗത്തിൽ വളർത്തുവാൻ കഴിയുന്നതുതന്നെ . . .

ശാസ്ത്രജ്ഞൻ:

അതു മാത്രമായാൽ ആപത്താണ്. എനിക്കറിയാം.

ഭാര്യ:

നിയന്ത്രണത്തിനുള്ള മാർഗ്ഗംകൂടി കണ്ടെത്താൻ സാധിച്ചാൽ . . .

ശാസ്ത്രജ്ഞൻ:

ഇന്ന് എന്റെ ശ്രമം അതിനാണ്.

ഭാര്യ:

സുഖംതേടി സംഹാരത്തിനുള്ള മാർഗ്ഗത്തിൽ ചെന്നു ചാടരുത്.

ശാസ്ത്രജ്ഞൻ:

(ചിരിച്ചിട്ട്) നേരു്!

ഭാര്യ:

നമ്മുടെ കുഞ്ഞിന്റെ കാര്യം ഓർമ്മിക്കുക; എപ്പോഴും! . . .

ശാസ്ത്രജ്ഞൻ:

അതെനിക്കറിയാം . . . എന്റെ ഗവേഷണ ഫലത്തെക്കുറിച്ച് രണ്ടു ദിവസം മുമ്പ് ഞാൻ സർക്കാരിനെ അറിയിച്ചു കഴിഞ്ഞു.

ഭാര്യ:

അറിയിച്ചോ? അതെന്തിനു്?

ശാസ്ത്രജ്ഞൻ:

ഈ ഗവേഷണം മുമ്പോട്ട് കൊണ്ടുപോകുന്നതിന് ... എനിക്ക് തനിച്ച് കഴിവില്ല ... പണം വേണം! ... പണം ! ...

ഭാര്യ:

പണം!

ശാസ്ത്രജ്ഞൻ:

പണം! അതില്ലാതെ ഒന്നും നടക്കുകയില്ല.

ഭാര്യ

മനുഷ്യനെ കെടുക്കുന്നതു് അതാണ്.

ശാസ്ത്രജ്ഞൻ:

(ലഘുവായി ചിരിച്ചിട്ട്) നേരുതന്നെ! എന്നാൽ ഏതിനെങ്കിലും അതു് ഇല്ലാതൊക്കുമോ?

ഭാര്യ:

പണത്തിന് അന്യരെ ആശ്രയിച്ചാൽ-സക്കാരുതന്നെയായാലും-സ്വാതന്ത്ര്യം വെട്ടിച്ചുരുക്കുകയായിരിക്കുകയില്ലേ? കടമെടുത്താലോ?

ശാസ്ത്രജ്ഞൻ:

ആരു തരാനാണ്?

ഭാര്യ:

എന്നു പറഞ്ഞുകൂടാ!

ശാസ്ത്രജ്ഞൻ:

ആരെങ്കിലും തന്നാൽ ആ തരുന്നവരുടെ ഉത്തരവു കേൾക്കേണ്ടി വരുകയില്ലേ?

ഭാര്യ:

ഒരു തരത്തിൽ . . .

ശാസ്ത്രജ്ഞൻ:

വ്യക്തികളുടെ ഉത്തരവിനെക്കാൾ ഉത്തമം സക്കാരിന്റെ തന്നെ!

ഭാര്യ:

എന്നാൽ അതു് വ്യക്തികളുടെതിനെക്കാൾ എത്രയോ ഭയങ്കരമായിരിക്കും!

ശാസ്ത്രജ്ഞൻ:

ശരിയാണു് !

ഭാര്യ:

സക്കാരിന്റേതായാൽ അതിൽനിന്നു രക്ഷപ്പെടാനൊരുവഴിയുമില്ല!

ശാസ്ത്രജ്ഞൻ:

ഞാൻ സക്കാരിന്റെ സഹായം സ്വാഗതം ചെയ്യുന്നതാണെന്നു് അറിയിച്ചു കഴിഞ്ഞു. സഹായമില്ലാതായാൽ എന്റെ ഗവേഷണങ്ങൾ നിലച്ചുപോകും. എന്റെ പ്രതിജ്ഞ! . . .

ഭാര്യ:

(ഇടയ്ക്കുകയറി) നിറവേററണം!

ശാസ്ത്രജ്ഞൻ:

അതിനു് സഹായം ഒഴിച്ചുകൂടാവുന്നതല്ല.

ഭാര്യ:

പ്രതീക്ഷിക്കാത്ത നിയന്ത്രണങ്ങൾ . . . വിഷമങ്ങൾ അവർ സൃഷ്ടിച്ചാലോ? . .

ശാസ്ത്രജ്ഞൻ:

അതു പറഞ്ഞതുകൊണ്ടു് ഇനി ഫലമില്ല. എല്ലാം അനുകൂലമായിരിക്കും . . . ഇന്നു് അവരുടെ മറുപടി എനിക്കു കിട്ടും.

ഭാര്യ:

എനിക്കു് വല്ലാത്ത ആശങ്ക തോന്നുന്നു! . . .

ശാസ്ത്രജ്ഞൻ:

തോന്നും! ഞാൻ ഈ തീരുമാനത്തിലെത്തിയതു് എത്ര ദിവസത്തെ ആലോചനകൾക്കു ശേഷമാണു്!

ഭാര്യ:

എല്ലാം . . . നേരെ വരട്ടെ! . . .

ശാസ്ത്രജ്ഞൻ:

വരൂ! . . . നമുക്കു് വെളിയിലിറങ്ങി കുറച്ചു കാററു കൊള്ളാം . . .

ഭാര്യ:

അതെ! പുറത്തെ തണുത്ത കാററു് ഏററിട്ടു് എത്ര ദിവസങ്ങളായി! (രണ്ടുപേരും നടന്നു നടന്നു് മറയുന്നു.)

കർട്ടൻ.

## രംഗം അഞ്ചു്

[കർട്ടൻ ഉയരുമ്പോൾ രംഗത്തു് പൂർണ്ണമായ ഇരുട്ടാണു്. പട്ടാളക്കാരുടെ ബൂട്ട്സ് ചരലിൽ ചവുട്ടുമ്പോൾ ഉണ്ടാകുന്ന ശബ്ദം കേൾക്കുന്നു. പതുക്കെ പതുക്കെ ആരോ നടക്കുന്ന ശബ്ദം. കാലൊച്ച രംഗത്തേക്കു് വരുന്നു. പെട്ടെന്നു് ഒരു വിസിൽ! തോക്കുകളിൽ തട്ടിക്കൊണ്ടു് പാറാവുകാരൻ 'ഹാൾട്ട്' എന്നു് ഉറക്കെപ്പറയുന്നു. ഒരാൾ ടോർച്ചുലൈററു് തെളിക്കുന്നു. ലൈററു് മറെറാരാളുടെ മുഖത്തു് വീണു. അയാളുടെ മുഖം മാത്രം കാണാം! ക്യാപ്ററൻെറ തലപ്പാവു ധരിച്ച ഒരാൾ! അല്പനേരത്തേക്കു് നിശബ്ദത!]

ക്യാപ്ററൻ:

ഗുഡ്!...

പാറാവുകാരിൽ ഒരാൾ:

ക്ഷമിക്കണം! സാബ്!

ക്യാപ്ററൻ:

വിളക്കിട്ടു!...

(ലൈററിൻെറ സ്വിച്ചു് ഇടുന്ന ശബ്ദം. രംഗത്തു് നല്ല വെളിച്ചം! സ്ഥലം ഗവേഷണശാലയുടെ ഗേററാണു്. ബലമുള്ള ഇരുമ്പുകമ്പികൾ കൊണ്ടുള്ള കതകുകളോടു കൂടിയ ഗേററു്! പകുതി തുറന്നിട്ടുണ്ടു്. തുറന്ന സ്ഥലത്തു് ക്യാപ്ററൻ നിൽക്കുന്നു. യൂണിഫോറമിട്ട വേഷം. ബയണററു് വച്ചിട്ടുള്ള തോക്കുകൾ കൊണ്ടു് പാറാവുകാർ തടഞ്ഞു നിർത്തിയിരിക്കുകയാണു്.)

ക്യാപ്ററൻ: ശരി!

(ബയണററു ധരിച്ച പാറാവുകാർ പിന്മാറുന്നു.)

ക്യാപ്റ്റൻ:

ഞാൻ പാറാവുകാർ ജാഗ്രതയോടെ നില്ക്കുന്നുണ്ടോ യെന്നു പരിശോധിക്കാനാണ് ഈ അർദ്ധരാത്രി ക്ക് ഇറങ്ങിയതു്. എനിക്കു തൃപ്തിയായി.

പാറാവുകാരൻ:

ഞങ്ങളെപ്പോഴും ഞങ്ങളുടെ കർത്തവ്യം ശരിക്കു നോക്കും സാബ്!

ക്യാപ്റ്റൻ:

നല്ലതു്! എനിക്കു സന്തോഷമായി. സർക്കാരിന്റെ ഉത്തരവ് പാലിക്കുക! ഞാൻ പോകുന്നു . . .

(നടന്നു മറയുന്നു. പാറാവുകാർ കവാത്തു ചെയ്തു് സ്വസ്ഥാനങ്ങളിൽ നില്ക്കുന്നു. തുറന്ന ഗേററ് വീണ്ടും അടയ്ക്കുന്നു.)

- കർട്ടൻ -



## രംഗം ആറ്

നാലാം രംഗത്തിനുശേഷം ഒരു മാസത്തോളം കഴിഞ്ഞിരിക്കുന്നു. ഗവേഷണശാലയിലെ ഒരു മുറി. അതിനനുസരണമായ ഉപകരണങ്ങൾ. സമയം രാത്രി.

ഭാര്യ:

(ജനാലയ്ക്കു സമീപം ഒരു സ്റ്റൂളിൽ ഇരിക്കുന്നു.) ഒരു മാസം കഴിഞ്ഞിരിക്കുന്നു! വെളിയിലത്തെ ലോകവുമായ ഒരു സമ്പർക്കവുമില്ലാതെ ഇവിടെ ഇങ്ങനെ എത്രനാൾ കഴിയും?

ശാസ്ത്രജ്ഞൻ:

(കബോർഡിനു സമീപം ടെസ്റ്റ്ട്യൂബിൽ എന്തൊക്കെയോ ചെയ്തുകൊണ്ടിരുന്നിടത്തു നിന്നെഴുന്നേറ്റ് മുറിയിൽ ഉലാത്തുന്നു.) എന്തൊരു കർശനമായ കരുതൽ നടപടികളാണ് ഈ ഗവേഷണശാലക്കു ചുററുമുള്ളതെന്നറിയാമോ?

ഭാര്യ:

(വെറുപ്പോടെ) ഇതെന്തിനാണ്?

ശാസ്ത്രജ്ഞൻ:

ഇവിടുന്ന് രഹസ്യങ്ങളൊന്നും പുറത്തു പോയ്ക്കൂടാ!

ഭാര്യ:

ഞാൻ ഫോണിൽ സംസാരിക്കുന്നതുവരെ പോലീസുകാർ ടാപ്പു ചെയ്യുന്നുണ്ട്.

ശാസ്ത്രജ്ഞൻ:

ഇങ്ങോട്ട് ആരെങ്കിലും സംസാരിച്ചാലും അതു് അങ്ങിനെ ചെയ്യുന്നുണ്ട്.

ഭാര്യ:

എന്തിനിതെല്ലാം?

ശാസ്ത്രജ്ഞൻ:

ഈ ഗവേഷണശാലക്കു ചുററും കിടങ്ങുകൾ കുഴിച്ചിരിക്കുന്നു മുള്ളുവേലികൾ ഇട്ടിരിക്കുന്നു. ആ കമ്പികളിൽ കൂടി രാത്രിയായാൽ വൈദ്യുതി പ്രവഹിപ്പിക്കുന്നുണ്ട്.

ഭാര്യ:

മടുത്തു! എനിക്കു മടുത്തു ഇവിടുത്തെ ജീവിതം...

ശാസ്ത്രജ്ഞൻ:

ഇവിടെ നടത്തപ്പെടുന്ന ഗവേഷണ രഹസ്യങ്ങൾ അന്യർ അറിയാൻ ഇടവരരുതു്. അതിനാണീക്കരുതലുകളെല്ലാം.

ഭാര്യ:

ഈ അന്തരീക്ഷത്തിൽ ... വീർപ്പുമുട്ടി എങ്ങനെ ജീവിക്കും?

ശാസ്ത്രജ്ഞൻ:

ഒരു മാസം കഴിഞ്ഞു! ...

ഭാര്യ:

ഒരു നിമിഷം ഇവിടെ ഒരു വർഷം പോലെ തോന്നുന്നു!

ശാസ്ത്രജ്ഞൻ:

നീയൊന്ന് ആലോചിക്കു; എനിക്ക് ഇവിടെ വന്നതിനുശേഷം എത്ര ബഹുമതികൾ കിട്ടി.

ഭാര്യ:

പക്ഷേ ഈ ബഹുമതികൾ അങ്ങേയ്ക്കു് നൽകുന്നതു് എന്തിനാണെന്ന് ആരെങ്കിലും അറിയുന്നുണ്ടോ?

ശാസ്ത്രജ്ഞൻ:

"ഏററവും പ്രധാനപ്പെട്ട കണ്ടുപിടിത്തങ്ങൾക്കു്" —എന്നാണല്ലോ പറയാറുള്ളതു്.

ഭാര്യ:

(ദീർഘനിശ്വാസം). - എനിക്ക് . .

ശാസ്ത്രജ്ഞൻ:

ഉം. തുറന്നു പറയൂ . .

ഭാര്യ

ദുർദ്ദേവതയുടെ ആവാസകേന്ദ്രമായ ഗുഹാന്തർഭാഗത്തെ ഭീകരതയാണ് ഇവിടെ തോന്നുന്നതു്.

ശാസ്ത്രജ്ഞൻ:

അതുതന്നെയാണോ പറയാൻ ഭാവിച്ചതു്?

ഭാര്യ:

പിന്നെ . . . ആ . . . (ഇടക്കുനിർത്തുന്നു.)

ശാസ്ത്രജ്ഞൻ:

തുറന്നുപറയണം! ഇവിടെ മററാരുമില്ലല്ലോ!

ഭാര്യ:

ഭിത്തിക്കുപോലും ചെവിയുണ്ടെന്ന് ഒരു വിചാരം!

ശാസ്ത്രജ്ഞൻ:

(ചിരിക്കുന്നു) ഒരു മാസം മുമ്പുവരെ നാം അഗണ്യ കോടിയിൽ കിടന്നവരാണു്. ഇന്നു് പ്രധാന പ്പെട്ടവരായിത്തീന്നിരിക്കുന്നു!

ഭാര്യ:

അതുപോലെ അടിമകളുമാണു്! . . .

ശാസ്ത്രജ്ഞൻ:

അടിമകഠം . . . അതെ ഒരുതരത്തിൽ അടിമകഠം തന്നെ . . .

ഭാര്യ:

ബഹുമതികഠംക്കുവേണ്ടി തലച്ചോറുവിറ്റവർ . . .

ശാസ്ത്രജ്ഞൻ:

നമ്മുടെ സർക്കാരിനാണല്ലോ . . . ? വരു! ഇങ്ങോട്ടുവരു! . . . (ടെസ്റ്റ്ട്യൂബെടുത്തുകാണിക്കുന്നു)

ഭാര്യ:

(ഭയന്നു്) എനിക്കു പേടിയാണു് അവയുടെ അടുത്തുവരാൻ ! . . .

ശാസ്ത്രജ്ഞൻ:

(ചിരിച്ചിട്ടു്) ഭയപ്പെടാനൊന്നുമില്ല.

ഭാര്യ:

ഭയപ്പെടേണ്ടതല്ലാതെ മറെറാന്നുമിവിടില്ല.

ശാസ്ത്രജ്ഞൻ:

സ്ത്രീ! . . എന്നും അബലതന്നെ! . . . (ചിരിക്കുന്നു)

ഭാര്യ:

അങ്ങു് ഈ ഗവേഷണം തുടങ്ങിയതു് ഓമ്മയുണ്ടോ?

ശാസ്ത്രജ്ഞൻ:

പിന്നെ എനിക്കോർമ്മയില്ലേ?

ഭാര്യ:

എന്തിനുവേണ്ടിയാണെന്നോർമ്മയില്ലേ?

ശാസ്ത്രജ്ഞൻ:

ഇതെന്തുചോദ്യം! . . .

ഭാര്യ: (ഭയന്നു്) അതെല്ലാം വിസ്മരിച്ചുകളഞ്ഞല്ലോ?

ശാസ്ത്രജ്ഞൻ:

ഇല്ല! . . . ഇതാ! . . . ഈ കതകുതുറന്നാൽ . . .

ഭാര്യ:

പ്രേതലോകത്തിൻെറ കവാടമാണതു്!

ശാസ്ത്രജ്ഞൻ:

കുറെനാളായി നീയെന്തിനിങ്ങനെ ഭയപ്പെടുന്നു? . . . പ്രേതലോകം! . . .

ഭാര്യ:

മനുഷ്യൻെറ വേദന നീക്കാൻ . . . അവൻെറ നാശഹേതുക്കളായ അണുക്കളെ അടക്കുവാൻ ശ്രമിച്ചുതുടങ്ങിയ അങ്ങു് . . .

ശാസ്ത്രജ്ഞൻ:

(നിർദ്ദയമായ ചിരി.) ഇന്നു് മാറിപ്പോയി. അല്ലേ ഹ! ഹ! ഹ! . . .

ഭാര്യ:

ഈ മാററം . . . (ശോകപൂർവ്വം) ഇതാരും പ്രതീക്ഷിച്ചതല്ല! . . .

ത്താൻ കഴിഞ്ഞിട്ടില്ല...എൻെറ ആഗ്രഹമനുസ
രിച്ച് ഇതു് സിദ്ധിക്കും!...

ഭാര്യ:

എനിക്കു് ഭയമാകുന്നു!...

ശാസ്ത്രജ്ഞൻ:

ഇതാ! (ചെവിയോടടുത്തു പിടിക്കുന്നു) ഈ ശബ്ദം
ഇല്ലേ!...അതു് അണുജീവികൾ പെററുപെരു
കുന്ന ശബ്ദമാണു്. കോടാനുകോടികൾ ഒന്നിച്ച്
പെരുകുമ്പോൾ മാത്രമേ ഇങ്ങനെ ഒരു ശബ്ദം
തന്നെ കേൾക്കു! ഇങ്ങനെ അവയെ നമുക്കു്
വളത്താം!

ഭാര്യ:

അതുകൊണ്ടു് ആക്കു് എന്തു പ്രയോജനം?

ശാസ്ത്രജ്ഞൻ:

പ്രയോജനമുണ്ടു്... ഏററവും വലിയ പ്രയോജന
മുണ്ടു്...

ഭാര്യ:

നശീകരണത്തിനായിരിക്കും!...

ശാസ്ത്രജ്ഞൻ:

അതെ! നശീകരണത്തിനു തന്നെ!... നമ്മുടെയല്ല.
നമ്മുടെ ശത്രുക്കളുടെ!...

ഭാര്യ:

ശത്രുക്കളുടേയോ?...

ശാസ്ത്രജ്ഞൻ:

അതെ! സമാധാനകാലത്തല്ല! യുദ്ധകാലത്തു്!...

ഭാര്യ:

യുദ്ധകാലത്തോ? . . .

ശാസ്ത്രജ്ഞൻ:

അതെ!. . .

ഭാര്യ:

യുദ്ധമില്ലാതെ ജീവിച്ചുകൂടെ?. . .

ശാസ്ത്രജ്ഞൻ:

(മൗനം)

ഭാര്യ:

യുദ്ധമെന്തിന്?. . . .

ശാസ്ത്രജ്ഞൻ:

അതു് നാം അന്വേഷിക്കേണ്ടതില്ല!. . . .

ഭാര്യ:

പിന്നെ? ആരാണ് അന്വേഷിക്കേണ്ടതു്?

ശാസ്ത്രജ്ഞൻ:

നമ്മുടെ കർത്തവ്യം സേവനം മാത്രം. രാജ്യസേവനം! യുദ്ധകാലത്തു് ശത്രുവിനെ തോല്പിക്കാൻ നാം തയ്യാറായിരിക്കണം.

ഭാര്യ:

യുദ്ധമില്ലാത്ത കാലത്തു്. . . ?

ശാസ്ത്രജ്ഞൻ:

അതെപ്പോഴും വേണമെങ്കിലും ഉണ്ടാകാം.

ഭാര്യ:

അതുണ്ടാകരുതു്. . .

ശാസ്ത്രജ്ഞൻ:

(പൊട്ടിച്ചിരിച്ചിട്ട്.) അത് സ്ത്രീകളുടെ മനഃശാസ്ത്രം! . . .

ഭാര്യ:

ആയിരിക്കും! അമ്മമാരുടെ ആവശ്യമാണ്!

ശാസ്ത്രജ്ഞൻ:

(ഇടയ്ക്കു കയറി). രോഗാണുക്കൾ കൊണ്ടുള്ള ആയുധം . . .

ഭാര്യ:

(ഭയത്തോടും വെറുപ്പോടും) ആയുധങ്ങൾ? എന്ത് ആയുധങ്ങൾ...?

ശാസ്ത്രജ്ഞൻ:

നീ അതറിഞ്ഞിട്ടില്ല. നിന്നെ ഞാൻ അറിയിച്ചിട്ടില്ല. ഇനി നീ അറിയണം.

ഭാര്യ:

(ഞെട്ടിയിട്ട്.) എന്താണീപ്പറയുന്നത്?

ശാസ്ത്രജ്ഞൻ:

ഈ ഗവേഷണശാലക്കു ചുററും എന്തിനാണ് ഈ സംരക്ഷണനടപടികൾ?.... (ചിരിക്കുന്നു)

ഭാര്യ:

എനിക്കു ഭയം തോന്നുന്നു.

ശാസ്ത്രജ്ഞൻ:

എന്റെ ഗവേഷണം ഏററവും സമരതന്ത്രപ്രാധാന്യമുള്ളതാണ്...

ഭാര്യ:

(ഭയന്ന്) സമരതന്ത്രപ്രധാനമോ?

ശാസ്ത്രജ്ഞൻ:

(ഇടയ്ക്കുകയറി) അതെ! രാജ്യരക്ഷാപരമായത്...

ഭാര്യ:

രോഗാണുക്കളും....രാജ്യരക്ഷയും...

ശാസ്ത്രജ്ഞൻ:

രോഗാണുക്കൾ ഇന്ന് വില തിട്ടപ്പെടാനാവാത്ത ഒരു ആയുധമാണ്...

ഭാര്യ:

ഹൊ! (സഹിക്കാനാവാതെ) ഈ കളിനിറുത്തു!...

ശാസ്ത്രജ്ഞൻ:

കളിയല്ല! ഏററവും ഗൗരവമേറിയ കാര്യമാണിതു്.

ഭാര്യ:

(രൂക്ഷമായി നോക്കിക്കൊണ്ട്) എങ്കിൽ . . . എങ്കിൽ . . . (എഴുന്നേല്ക്കുന്നു)

ശാസ്ത്രജ്ഞൻ:

നീയെന്തിനിങ്ങനെ വിറയ്ക്കുന്നു? ഭയന്നിട്ടോ! . . .

ഭാര്യ:

അതെ! ഭയന്നിട്ടുതന്നെ! മനുഷ്യരാശിയുടെ വിധി വിചാരിച്ചു ഭയന്നിട്ട് . . .

ശാസ്ത്രജ്ഞൻ

(ലഘുവായി) ഹ! ഹ! ഹ! മനുഷ്യരാശിയുടെ വിധി! . . .

ഭാര്യ:

അങ്ങിനെ ചിരിക്കരുതു് . . . എനിക്കു് ഗൗരവമായി ചിലതു് പറയാനുണ്ട് . . .

ശാസ്ത്രജ്ഞൻ:

എന്തു്?...

ഭാര്യ:

പറയാനുണ്ടു്...

ശാസ്ത്രജ്ഞൻ:

(ദൃഢസ്വരത്തിൽ) പറയൂ!...

ഭാര്യ:

ഇതു നിർത്തണം!...

ശാസ്ത്രജ്ഞൻ:

എന്തു്?...

ഭാര്യ:

ഈ നശീകരണ ശ്രമം നിർത്തണം!

ശാസ്ത്രജ്ഞൻ:

ഉം?...

ഭാര്യ:

ഇതു വേണ്ടാ!

ശാസ്ത്രജ്ഞൻ:

ഇത്രയും ചെയ്തിട്ടു് ഇനിവേണ്ടെന്നോ?...
(ചിരിക്കുന്നു.)

ഭാര്യ:

ഇത്രയും ആയതുതന്നെ ആപത്തായി... ഈ ഗവേഷണം ഇനി മുമ്പോട്ടു കൊണ്ടുപോകേണ്ടാ!...

ശാസ്ത്രജ്ഞൻ

അതു പറയരുതു്!.. നിർബ്ബന്ധിക്കരുതു്...

ഭാര്യ:

ആ ... ദുർദ്ദിവസം ഓർമ്മയില്ലേ ! ....
എന്റെ കുഞ്ഞ് (കരയുന്നു)

(കരയുന്നു.)

ശാസ്ത്രജ്ഞൻ

അതെനിക്ക് മറക്കാനൊക്കുമോ ? . . . (വിവശനായി വെളിയിലേക്കു നോക്കിനില്ക്കുന്നു.)

ഭാര്യ:

ആ സംഭവം ഓർമ്മയുണ്ടെങ്കിൽ . . .

ശാസ്ത്രജ്ഞൻ:

( പതുക്കെ സ്വപ്നദർശിയെപ്പോലെ ) ഓർമ്മയുണ്ട് . . .

ഭാര്യ:

ഇല്ല ! ഉണ്ടായിരുന്നെങ്കിൽ . . .

ശാസ്ത്രജ്ഞൻ:

ഉണ്ട് . . . (ശക്തിയായി) ഓർമ്മയുണ്ടെന്ന് !

ഭാര്യ:

എന്നിട്ടും കൊല്ലുവാൻവേണ്ടി, നശിപ്പിക്കാൻവേണ്ടി, പുതിയവഴികൾ എന്തിന് കണ്ടുപിടിക്കുന്നു.

ശാസ്ത്രജ്ഞൻ:

അന്നത്തെ ആളാണോ ഞാൻ ?

ഭാര്യ:

എങ്കിലും . . .

ശാസ്ത്രജ്ഞൻ:

അന്ന് എനിക്ക് എന്നോടു മാത്രമല്ലേ ഉത്തരവാദിത്വമുണ്ടായിരുന്നുള്ളൂ . . . . അന്ന് സ്വതന്ത്ര സ്വതന്ത്രൻ . . ഇന്ന് തലച്ചോറു വിററ മനുഷ്യൻ !

ഭാര്യ:

അതുകൊണ്ട് ഇങ്ങനെ നശിക്കണോ ? നശിപ്പിക്കാനൊരുക്കണോ?

ശാസ്ത്രജ്ഞൻ:

തലച്ചോറ് യജമാനനെ മാത്രമേ അനുസരിക്കുകയുള്ളൂ.

ഭാര്യ:

ശപിക്കപ്പെട്ട . . . നിമിഷം ! . . . കരാറിൽ ഒപ്പുവച്ച ദിവസം ! . . . (കണ്ണുപൊത്തുന്നു.)

ശാസ്ത്രജ്ഞൻ:

ഞാനും ഇത്ര അസ്വതന്ത്രനായിത്തീരുമെന്നു പ്രതീക്ഷിച്ചതല്ല . . . എങ്കിലും ഞാനിന്ന് ഇതിൽ സുഖിക്കുന്നുണ്ട്. എന്റെ ബഹുമതികൾ ! . . . സ്ഥാനമാനങ്ങൾ . . .

ഭാര്യ:

വേണ്ടാ !. . . ഇതൊന്നും നമുക്കുവേണ്ടാ ! . . . പണ്ടത്തെപ്പോലെ മനുഷ്യരായിത്തീർന്നാൽ മതി.

ശാസ്ത്രജ്ഞൻ:

ഇതെല്ലാം കളഞ്ഞിട്ടോ ? അങ്ങിനെ ചെയ്താൽ രാജ്യദ്രോഹമായി അവർ വിധിക്കും . . .

ഭാര്യ:

ഇല്ല ! . . . . ഇതു് നിത്താം . . . . അവസാനി പ്പിക്കാം . . . . .

ശാസ്ത്രജ്ഞൻ:

ആവുകയില്ല. നമുക്ക് ആഗ്രഹമുണ്ടായാൽപ്പോലും അതിനു കഴിവില്ല. പിന്നെ . . . ഇവിടെയിരുന്നുകൊണ്ടു് . . . ഒന്നും ചെയ്യാതിരിക്കുവാൻമേലാ. ഉണ്ണുന്നചോറിനു് . . .

ഭാര്യ:

(വിവശയായി) ആ ചോറു വേണ്ടെന്നുവച്ചാലോ...

ശാസ്ത്രജ്ഞൻ:

ലോകം നമ്മെ പരിഹസിക്കും...

ഭാര്യ:

പാപികളെന്നു വിധിക്കുകയില്ല...

ശാസ്ത്രജ്ഞൻ:

എന്റെ സ്ഥാനമാനങ്ങൾ ... പദവി ... സ്വാധീനം...

ഭാര്യ:

അതൊന്നും കാര്യമാക്കരുതു് . . . കളയണം . . .

ശാസ്ത്രജ്ഞൻ:

അത്രനിസ്സാരമല്ല അവയൊക്കെ ! . . .

ഭാര്യ:

ചങ്ങലകളാണു് . . .

ശാസ്ത്രജ്ഞൻ:

മനുഷ്യൻ ബലഹീനനാണു്. അവയുടെ കെട്ടിൽ..

ഭാര്യ:

(ആവേശത്തോടെ) പൊട്ടിച്ചെറിയണം..ആ കെട്ടുകൾ. അതിനു ശ്രമിക്കണം..

ശാസ്ത്രജ്ഞൻ:

അതിനെനിക്കു് കരുത്തില്ല...അത്രവളരെ ആഗ്രഹവുമില്ല...

ഭാര്യ:

അങ്ങയുടെ പ്രതിജ്ഞകൾ..

ശാസ്ത്രജ്ഞൻ:

ഉം! . . . (ദീർഘനിശ്വാസം)

ഭാര്യ:

മനുഷ്യരാശിയുടെ വേദന കുറയ്ക്കാൻ . . .

ശാസ്ത്രജ്ഞൻ:

(നിസ്സഹായനായി നടക്കുന്നു)

ഭാര്യ:

അതൊക്കെ ഓർമ്മിച്ചു നോക്കൂ! . . .

ശാസ്ത്രജ്ഞൻ:

എന്റെ ഗവേഷണ ഫലങ്ങളെക്കുറിച്ചുള്ള വിശദ വിവരങ്ങൾ ഞാൻ അധികാരികൾക്കു്

ഭാര്യ:

എഴുതിക്കഴിഞ്ഞോ? . . .

ശാസ്ത്രജ്ഞൻ:

നാളെ അതു് അധികാരികളെ ഏല്പിക്കും . . .

ഭാര്യ:

(ഭയന്നു്) ഏല്പിച്ചാൽ . . . ?

ശാസ്ത്രജ്ഞൻ:

സംശയമെന്ത് . . . ? അടുത്തു തന്നെ ഈ മാരകായുധത്തിന്റെ വൻതോതിലുള്ള നിർമ്മാണം തുടങ്ങും . . .

ഭാര്യ:

മനുഷ്യനെ . . . സംഹരിക്കുവാൻ . . .

ശാസ്ത്രജ്ഞൻ:

ശത്രുക്കളെ എന്നു പറയൂ! . . .

ഭാര്യ:

ശത്രുക്കളോ ?

ശാസ്ത്രജ്ഞൻ:

അതെ ! . . .

ഭാര്യ:

ശത്രുക്കളെയോ മിത്രങ്ങളെയോ ഉണ്ടാക്കുന്നതു് നമ്മൾതന്നെയല്ലേ? ശത്രുവിനെ മിത്രമാക്കുന്നതും മിത്രത്തെ ശത്രുവാക്കുന്നതും നമ്മൾതന്നെയല്ലേ?... അതിന്റെ ഉത്തരവാദിത്വം നമ്മളുടേതല്ല ? . . . പിന്നെ . . .? ഈ നശീകരണത്തിനുള്ള ആവശ്യം ? ഈ നശീകരണം അർത്ഥശൂന്യമല്ലേ ? . . .

ശാസ്ത്രജ്ഞൻ:

ആയിരിക്കാം . . . എന്തോ ? . . . (അസ്വസ്ഥതയോടെ നടക്കുന്നു.)

ഭാര്യ:

ആണു്! അതുകൊണ്ടാണു് ഞാൻ പറയുന്നതു്

ശാസ്ത്രജ്ഞൻ:

എന്തു് ? . . .

ഭാര്യ:

ആലോചിക്കുമ്പോൾതന്നെ ഭയം തോന്നുന്നില്ലേ ?

ശാസ്ത്രജ്ഞൻ:

ഭയം തോന്നും. (ചിരിക്കുന്നു.)

ഭാര്യ:

കഷ്ടം:

ശാസ്ത്രജ്ഞൻ:

ഈ ആയുധം പ്രയോഗിച്ചാൽ . . . ? . .

ഭാര്യ:

ലക്ഷക്കണക്കിന് ജനങ്ങൾ . . .

ശാസ്ത്രജ്ഞൻ:

തുലയും ! . . . ലക്ഷക്കണക്കിന് തുലയും.

ഭാര്യ:

യുദ്ധം ചെയ്യുന്നവർ മാത്രമാണോ ?

ശാസ്ത്രജ്ഞൻ:

ഈ ആയുധത്തിന് യൂണിഫോറം നോക്കാനറി വില്ല.! . . .

ഭാര്യ:

മനുഷ്യരൊക്കെ മരിക്കും. അതുകൊല്ലും ? ഇല്ലേ ?

ശാസ്ത്രജ്ഞൻ:

അതെ! കുഞ്ഞും തള്ളയും . . . എല്ലാം . . .

ഭാര്യ:

ഒന്നടങ്കം നശിക്കും ! . . .

ശാസ്ത്രജ്ഞൻ:

മനുഷ്യൻ മാത്രമല്ല.

ഭാര്യ:

പിന്നെ ?

ശാസ്ത്രജ്ഞൻ:

സകല ജീവികളും നശിക്കും അത്രയ്ക്ക ശക്തിയുണ്ട് അതിന്...

ഭാര്യ:

(മുഖം പൊത്തിക്കൊണ്ട്) ഭയങ്കരം!... ഭയങ്കരം!... ഞാൻ ഒരു മാതാവാണ്...

ശാസ്ത്രജ്ഞൻ:

(പൈശാചികമായ സംതൃപ്തിയോടെ) എത്രമാത്രം ശക്തിയുള്ള ഒരായുധമാണിതെന്നോ?...

ഭാര്യ:

നമുക്ക് ഒരു പൈതലുണ്ടായിരുന്നു. ചിരിയും കളിയുംകൊണ്ട് നമ്മുടെ അന്തരാത്മാവ് തണുപ്പിച്ചിരുന്ന, ഒരു കൊച്ചുകുഞ്ഞ്....

ശാസ്ത്രജ്ഞൻ:

മരിച്ചതുമരിച്ചു. അതിനെപ്പററി വിചാരിച്ചു ദുഃഖിച്ചിട്ടു ഫലമില്ല!...

ഭാര്യ:

നമുക്ക് എത്ര വേദനതോന്നി അവൻെറ മരണത്തിൽ.... ഇന്നും അതോർമ്മിക്കുമ്പോൾ കരളു പൊട്ടുന്നു!.. നമുക്കുള്ളതുപോലെ എല്ലാ മാതാപിതാക്കന്മാൎക്കും അവരുടെ കുഞ്ഞുങ്ങളോട് സ്നേഹം ഇല്ലേ?

ശാസ്ത്രജ്ഞൻ:

തീർച്ചയായും കാണും! ..

ഭാര്യ:

കുഞ്ഞിനെ മടിയിൽ വച്ചുകൊണ്ടു് അവരും സ്വപ്നങ്ങൾ കണ്ടിരിക്കും. ഇനിയും കാണും! . . . ഭാവിയെപ്പററി! . . .

ശാസ്ത്രജ്ഞൻ:

സംശയമെന്തു്?...

ഭാര്യ:

ലോകത്തിൽ ജനിച്ചിട്ടുള്ളവരൊക്കെ ആരുടെയെങ്കിലും സന്താനമായിരിക്കും! ഓരോരുത്തൎക്കും അച്ഛനമ്മമാർ കാണും! . . (വിവശയായിത്തീരുന്നു)

ശാസ്ത്രജ്ഞൻ:

എന്താണിതു്. . . ?

ഭാര്യ:

(കണ്ണക്കാക്കാതെ) വേർപാടുമൂലം വേദനയനുഭവിക്കുവാൻ വിസമ്മതിക്കുന്ന വാത്സല്യം നിറഞ്ഞ ഹൃദയം അവൎക്കൊക്കെക്കാണും! . . .

ശാസ്ത്രജ്ഞൻ:

(ജനാലയ്ക്കുസമീപംചെന്നു് വെളിയിലേക്കു് നോക്കിക്കൊണ്ടു നില്ക്കുന്നു.)

ഭാര്യ:

അവരുടെ കുഞ്ഞു മരിച്ചാൽ.... ഞാൻ വേദനിച്ചപോലെ, ഇപ്പോഴും നീറിനീറി നശിക്കുന്നതുപോലെ, അവരും ഹൃദയവേദന അനുഭവിക്കും! ..

ശാസ്ത്രജ്ഞൻ:

(തിരിഞ്ഞുനിന്ന്) ഇങ്ങനെ ചിന്തിച്ചു തുടങ്ങിയാൽ അന്തമില്ല! . . .

ഭാര്യ:

(കണ്ണുനിറഞ്ഞുകൊണ്ട്) ചിന്തിക്കാതെന്തുചെയ്യും?...

ശാസ്ത്രജ്ഞൻ:

പാടില്ല!

ഭാര്യ:

പാടില്ല!.. ഇങ്ങനെ ചിന്തിച്ചാൽ....ലോകത്തിനു ഗുണം കിട്ടും... (പെട്ടെന്ന് രൂക്ഷമായി.) അങ്ങ് ഈ മാരകായുധത്തിന്റെ നിർമ്മാണരഹസ്യം അധികാരികൾക്ക് നല്കരുത്!...

ശാസ്ത്രജ്ഞൻ:

(അവളുടെ ആജ്ഞാശക്തികണ്ട് അത്ഭുതപ്പെട്ട്) എന്ത്?.

ഭാര്യ:

പാടില്ല! ഒരു മാതാവിൻെറ യാചനയാണ്... ശാസനയാണ്!

ശാസ്ത്രജ്ഞൻ:

(അവജ്ഞയോടെ ചിരിച്ചിട്ട്) അബലയായസ്ത്രീ!.

ഭാര്യ:

ഇതു പ്രയോഗിച്ചാൽ....അതിൻെറ ഫലം എന്തായിരിക്കും?....

ശാസ്ത്രജ്ഞൻ:

(നടക്കുന്നു.)

ഭാര്യ:

ജീവൻ നിലനില്ക്കണ്ടേ ?

ശാസ്ത്രജ്ഞൻ:

ഏതുകൊടുങ്കാററു കഴിഞ്ഞാലും ജീവൻ നില നില്ക്കും.

ഭാര്യ:

ഈ കരുതിക്കൂ, കൂട്ടനില്ക്കരുതു്. . . . അങ്ങയുടെ ഹൃദയം എന്തു പറയുന്നു എന്നു് ശ്രദ്ധിക്കൂ!

ശാസ്ത്രജ്ഞൻ:

ഞാൻ ബുദ്ധി പറയുന്നതേ ശ്രദ്ധിക്കാറുള്ളൂ.

ഭാര്യ:

ഹൃദയം ബുദ്ധിയെക്കാൾ ദയവുള്ളതാണു്. ഒന്നു് ആലോചിച്ചു നോക്കൂ! മനുഷ്യനില്ലാത്ത ഈ ഭൂമണ്ഡലത്തെ!.... അനന്തകോടി സംവത്സരങ്ങളായി സ്നേഹമാകുന്ന തൊട്ടിലിൽ കിടത്തി താലോലിച്ചു വളത്തിയ ജീവിതത്തെ അരനിമിഷംകൊണ്ടു് നിമ്മാർജ്ജനം ചെയ്യുക!

ശാസ്ത്രജ്ഞൻ:

(അസ്വസ്ഥനായി നടക്കുന്നു)

ഭാര്യ:

സാത്താന്റെ പ്രവൃത്തിയല്ലേ അതു്...?

ശാസ്ത്രജ്ഞൻ:

ഇതൊക്കെ എന്തിനു പറയുന്നു?

ഭാര്യ:

പറയാതെന്തു ചെയ്യും?

ശാസ്ത്രജ്ഞൻ:

അവരുടെ ചോറാണ് നാം ഉണ്ണുന്നത്.

ഭാര്യ:

അത് ഉണ്ണാൻ തുടങ്ങിയതാണ് തെററ്...

ശാസ്ത്രജ്ഞൻ:

ഉണ്ണുന്ന ചോറിന് ഉചിതം കാണിക്കണം.

ഭാര്യ:

(എഴുന്നേററ് ജനാലയ്ക്കു സമീപത്തേക്ക് നീങ്ങി വെളിയിലേക്ക് നോക്കിക്കൊണ്ടു) അതാ ! അങ്ങു വെളിയിലേക്ക് നോക്കു ! എത്ര സുന്ദരമാണ് പ്രപഞ്ചം എന്തു ശാന്തിയാണ് ഇതിൽ ലയിച്ചുകിടക്കുന്നത് ! നിലാവെളിച്ചത്തിൽ മുങ്ങിക്കുളിച്ചു നില്ക്കുന്ന ലോകം ! ... കിഴക്കൻ കുന്നുകൾ നിശ്ശബ്ദതയിൽ തലവച്ച് സുഖാനുഭൂതി നുകരുകയാണ്. പുലരാൻ പോകുന്ന പുണ്യപ്രഭാതം സ്വപ്നംകാണുകയായിരിക്കും ! നാളെ!... നാളെ ! ... എല്ലാം പ്രതീക്ഷിക്കുന്നതു നാളെയെയാണ് !... നാളെ ഇല്ലാതാക്കിയാൽ...

ശാസ്ത്രജ്ഞൻ:

എനിക്കിതു കേൾക്കേണ്ടാ ... (വിവശനായ മട്ടിൽ നടക്കുന്നു.)

ഭാര്യ:

ഗവേഷണഫലത്തെക്കുറിച്ചുള്ള വിവരങ്ങൾ അവരെ അറിയിക്കാതിരുന്നാൽ മതി! . . .

ശാസ്ത്രജ്ഞൻ:

പാടില്ല ! ... അതു സാദ്ധ്യമല്ല ! ...

ഭാര്യ:

പാപമാണ്! ... അതു ചെയ്യരുത് ... അവർ അതു മനസ്സിലാക്കിയാൽ എന്നെങ്കിലും പ്രയോഗിക്കാതിരിക്കുകയില്ല.

ശാസ്ത്രജ്ഞൻ:

ഞാനിവിടെ നിന്നാൽ ... നിനക്കു വിധേയനാകും ... വേണ്ടാ ! ... ഞാൻ പോകുന്നു.

ഭാര്യ:

(യാചിക്കുന്നതുപോലെ) നില്ക്കൂ! ...പോകരുത് ...

ശാസ്ത്രജ്ഞൻ:

ഇല്ല. ഇവിടെ നിന്നാൽ ... (കതകു തുറന്ന് അടുത്തമുറിയിലേക്കു പോകുന്നു.)

ഭാര്യ:

(മുഖംപൊത്തി വിങ്ങിവിങ്ങിക്കരയുന്നു.) കഷ്ടം! ... അദ്ദേഹത്തെ മാനസാന്തരപ്പെടുത്തുക സാദ്ധ്യമല്ല ! ... സാദ്ധ്യമല്ല ! ... ഇല്ല ! ... എന്തുചെയ്തും ഞാൻ അദ്ദേഹത്തെ തടയും. ... മനുഷ്യരാശിയെ രക്ഷിക്കും. ... തീർച്ച. (ദൃഢപ്രതിജ്ഞ ചെയ്തതുപോലെയുള്ള ഭാവം. ശാസ്ത്രജ്ഞൻ പോയ മുറിയിലേക്കു ഉറച്ച കാൽവെയ്പോടെ നടന്നുപോകുന്നു.)

കർട്ടൻ.

---

## രംഗം ഏഴ്.

[രംഗം: കോടതി. ന്യായാധിപൻ ആസനസ്ഥനായിട്ടുണ്ട്. പ്രതിക്കൂട്ടിൽ ശാസ്ത്രജ്ഞന്റെ ഭാര്യ വിലങ്ങുകളോടുകൂടി നില്ക്കുന്നു. കോടതിയിലെ ഇതര ഉദ്യോഗസ്ഥന്മാർ യഥാസ്ഥാനങ്ങളിൽ ഉണ്ട്.]

ന്യായാധിപതി:

പ്രതിക്ക് പ്രസ്താവന ചെയ്യാനുള്ള അവസരം തന്നിരിക്കുന്നു. അതു് നടത്താം . . .

ഭാര്യ:

(യാതൊരുവിധ ചഞ്ചലതയും മുഖത്തു് ഇല്ല. തികഞ്ഞ ഗൗരവത്തോടെയാണു് സംസാരം.) എന്റെ മേൽ ചുമത്തിയിട്ടുള്ള കുററം ഞാൻ ഏല്ക്കുന്നു തുറന്നു സമ്മതിക്കുന്നു. എന്റെ ഭർത്താവിനെ ഞാൻ ഉറക്കത്തിൽ വിഷം കുത്തിവച്ചു് കൊന്നു. (അല്പനേരത്തേക്കു് നിശ്ശബ്ദത.) അദ്ദേഹത്തിനോടു് എനിക്കുണ്ടായിരുന്ന സ്നേഹാതിരേകത്തെക്കുറിച്ചു് ഞാനൊന്നും പറയുന്നില്ല. ബഹുമാനത്തെപ്പററിയും പറയേണ്ട ആവശ്യമില്ല. അദ്ദേഹത്തിന്റെ ഗവേഷണ ശ്രമങ്ങൾക്കു് പ്രേരകശക്തിയായി നിന്നിരുന്നതു് ആദ്യം മനുഷ്യസ്നേഹമായിരുന്നു. വേദനിക്കുന്നവരെ സമാശ്വസിപ്പിക്കുവാൻ; രോഗികളെ രക്ഷിക്കുവാൻ—അതിനു വേണ്ടിയാണു് ഗവേഷണശ്രമങ്ങളിലേക്കു് അദ്ദേഹം തിരിഞ്ഞതു്. അങ്ങനെയാണു് രോഗബീജങ്ങളെ

പ്പററി പഠിച്ചതു്. അവയെ നിയന്ത്രിക്കാനും നശിപ്പിക്കാനുമുള്ള മാർഗ്ഗങ്ങൾ കണ്ടെത്തുവാനായിരുന്നു അദ്ദേഹത്തിന്റെ ആദ്യത്തെശ്രമം. എന്നാൽ... അന്യരുടെ നിയന്ത്രണത്തിലായശേഷം അദ്ദേഹം രോഗാണുക്കളെ യുദ്ധത്തിനുള്ള ഒരായുധമാക്കിത്തീർക്കുവാനുള്ള ശ്രമത്തിലേക്കു തിരിഞ്ഞു. അതൊരു വല്ലാത്ത വ്യതിയാനമായിരുന്നു. ഞാൻ അദ്ദേഹത്തെ വിലക്കി. മനുഷ്യരാശിയുടെ നാശം വരുത്തുവാൻ അദ്ദേഹം ശ്രമിക്കരുതു്!. . . അദ്ദേഹം എന്റെ ഉപദേശങ്ങൾ ശ്രദ്ധിച്ചില്ല. എൻെറ യാചന നിരസിച്ചു. എൻെറ ജീവൻെറ ജീവനായ അദ്ദേഹം മനുഷ്യരാശിയുടെ വിനാശത്തിനുവേണ്ടി പ്രയത്നിച്ച മഹാപാപിയായി ചരിത്രത്തിൽ സ്ഥാനം പിടിക്കുകയോ? . . . ഇല്ല! അതു പാടില്ല! . . രോഗാണുക്കളെ മനുഷ്യ സംഹാരത്തിനുള്ള ആയുധമാക്കി മാററാൻ മാർഗ്ഗം കണ്ടെത്തിയപ്പോൾ . . . ഒരു ആയുധമെന്ന നിലയിൽ അതിനെ രൂപം കൊള്ളിച്ചപ്പോൾ . . . അതിൻെറ ക്രൂരമായ സ്വഭാവത്തെക്കുറിച്ചു് ബോദ്ധ്യമായപ്പോൾ . . . അദ്ദേഹത്തെ തടയാൻ തന്നെ ഞാൻ തീർച്ചയാക്കി . . . എൻെറ മാതൃത്വം അതിനെനിക്കു് പ്രചോദനം നല്കി. അദ്ദേഹം ആയുധത്തിൻെറ നിർമ്മാണരഹസ്യം വിശദീകരിച്ചു വിവരിച്ചിട്ടുള്ള റിപ്പോർട്ടു് എഴുതി തയ്യാറാക്കിയ ദിവസം ഞാൻ വീണ്ടും വിലക്കി! അദ്ദേഹം എൻെറ ഉപദേശത്തിനു് വഴങ്ങിയില്ല. അന്നു രാത്രി അദ്ദേഹത്തെ ഞാൻ

വധിച്ചു. മനുഷ്യരാശിക്കുവേണ്ടി ഞാൻ അതു ചെയ്തു. അദ്ദേഹത്തിൻെറ റിപ്പോർട്ടു് ചാമ്പലാക്കുകയും ചെയ്തു.... മനുഷ്യരാശിയോടുള്ള എൻെറ കത്തവ്യംതന്നെയാണു് എന്നെ അതു ചെയ്യിപ്പിച്ചതു്.. ഞാൻ കുററവാളി തന്നെ! ഭത്താവിനെ കൊന്നവൾ!... ഞാൻ ഏതു ശിക്ഷയും അനുഭവിച്ചുകൊള്ളാം!... (തലകുനിച്ചു നില്ക്കുന്നു.)

(നിശ്ശബ്ദത)

[സാവധാനത്തിൽ കർട്ടൻ പതിക്കുന്നു—]



# നമ്മുടെ ഭരണഘടന



കോന്നിയൂർ നരേന്ദ്രനാഥിന്റെ മറ്റൊരു വിശിഷ്ടഗ്രന്ഥം. ഇതിനെക്കുറിച്ച് വിഖ്യാതരായ പണ്ഡിതന്മാരുടെ അഭിപ്രായങ്ങളുടെ ചില ഭാഗങ്ങൾ നോക്കുക.

താരതമ്യവിവേചനം ചെയ്ത് രാജ്യമീമാംസാതത്വങ്ങൾ പരിശോധിച്ച് എഴുതിയിട്ടുള്ള ഒരു വിശിഷ്ടഗ്രന്ഥമാണ് ഇതെന്നു പറയുന്നതിൽ എനിക്കു യാതൊരു സംശയവുമില്ല. മലയാളഭാഷയ്ക്ക് മികച്ച ഒരു സമ്പാദ്യവുമാണ്.

സർദാർ കെ. എം. പണിക്കർ.

ഈ വിഷയത്തെക്കുറിച്ച് ഇത്രയും സമ്പൂർണ്ണവും ഹൃദ്യവും ആയി പ്രതിപാദിക്കുന്ന ഒരു പുസ്തകം ഭാഷയിൽ വേറെ ഉണ്ടോയെന്നു സംശയമാണ്. ഏതു സഹൃദയനും ഒരു ഗദ്യകാവ്യം പോലെ ഇതു വായിച്ച് കാര്യങ്ങൾ ഗ്രഹിക്കാം.

വടക്കുംകൂർ രാജരാജവർമ്മ രാജാ.

The Book is the product of an exhaustive study and bears evidence of the author's grasp of history and constitutional Law. His ability to explain in easy language even difficult constitutional points has made this work interesting and instructive.

*The Hindu, Madras, March 23, '58.*

Nummude Bharanaghatana by Narendra Nath is a well-documented treatise on the constitutional features of India and Kashmir.

*Indian Literature Vol. I No. I. Oct. '58.*
*Sahitya Academy, New Delhi.*

ഒന്നാംപതിപ്പ് വളരെ നേരത്തെ തീർന്നുപോയി അടുത്ത പതിപ്പ് ഉടനെ തയ്യാറാകും. നിങ്ങളുടെ പ്രതി അമാന്തിക്കാതെ വാങ്ങുവാൻ ഏർപ്പാടു ചെയ്യുക.